## വിവർത്തകക്കുറിപ്പ്

അല്ലാഹുവിന്റെ മാർഗത്തിലേക്കുള്ള ക്ഷണം ഓരോ മുസ്‌ലിമിന്റെയും ബാധ്യതയാണ്. ഒട്ടും വളച്ചുകെട്ടില്ലാതെ അല്ലാഹുവിനുള്ള സമ്പൂർണമായ അടിമത്തത്തിലേക്ക് പ്രബോധകൻ ജനങ്ങളെ ക്ഷണിക്കുകയും ജാഹിലിയ്യത്തിന്റെ ദുഃസ്വാധീനത്തിൽ നിന്ന് ജനങ്ങളെ രക്ഷിക്കാൻ ശ്രമിക്കുകയും ചെയ്യണം. മനുഷ്യൻ അവന്റെ എല്ലാ മേഖലയിലും ഇസ്‌ലാമികമായി പരിവർത്തിപ്പിക്കപ്പെടണം. ഇതാണ് ദഅ്‌വത്തിന്റെ ശരിയായ വിവക്ഷ.

കുറച്ചുകൂടി മുന്നോട്ടുപോയി, വിശ്വാസപരവും ആദർശപരവുമായ പിൻബലത്തോടെ ജാഹിലിയ്യത്തിന്റെ സ്വാധീനങ്ങളെ ഇല്ലായ്മ ചെയ്യാനും, അതിന്റെ വാഹകരുടെ കൈക്ക് പിടിച്ചു നിർത്താനും, അസത്യം തീർക്കുന്ന പ്രതിബന്ധങ്ങളെ തട്ടിമാറ്റാനും ശ്രമിക്കുന്ന പ്രവർത്തനങ്ങളാണ് ജിഹാദ്. ചുരുക്കത്തിൽ ദഅ്‌വത്തിന്റെ പൂർണതയാണ് ജിഹാദ്. പ്രവാചകൻ (സ)യുടെ പ്രവർത്തനരീതികളാണ് ഇതിനൊക്കെയും മാതൃക.

ഇസ്‌ലാമിക സംജ്ഞകളിൽ ഏറെ തെറ്റുധരിപ്പിക്കപ്പെട്ട ദഅ്‌വത്തിന്റെയും ജിഹാദിന്റെയും ശരിയായ അർഥതലങ്ങൾ വിശദമാക്കുന്നു ഈ കൃതി. ഇസ്‌ലാമിന്റെ മൗലികതയിലൂന്നിയ നിരവധി ഗ്രന്ഥങ്ങളുടെ കർത്താവായ മൗലാനാ അബ്ദുൽ അലീം ഇസ്‌ലാഹിയാണ് ഗ്രന്ഥകാരൻ. ഹൈദ്രാബാദിലെ ജാമിഅത്തുൽ ബനാത്തിലെ റെക്ടറും, മദ്രസത്തുൽ മൗലാനാ മൗദൂദിയുടെ സ്ഥാപകനുമാണദ്ദേഹം.

മൗലാനാ ഇസ്‌ലാഹി സാഹിബിന്റെ 'ജാഹിലിയ്യത്ത് കെ ഖിലാഫ് ജംഗ്' എന്ന ഉർദു കൃതിയുടെ വിവർത്തനമാണ് ദഅ്‌വത്തും ജിഹാദും. 'ജാഹിലിയ്യത്തിനെതിരിലുള്ള പോരാട്ടം' എന്നാണ് മൂലകൃതിയുടെ പേരിന്റെ ശരിയായ പരിഭാഷ. വായനക്കാരെ കൂടുതൽ ആകർഷിക്കുന്നതിനുവേണ്ടിയാണ് ദഅ്‌വത്തും ജിഹാദും എന്ന് ശീർഷകം നൽകിയത്. ഉള്ളടക്കത്തോട് പൂർണമായും നീതി പുലർത്തുന്നതാണ് ഈ തലക്കെട്ട്.

ഗഹനമെങ്കിലും ലളിതമാണ് ഗ്രന്ഥകർത്താവിന്റെ രചനാശൈലി. മൂലകൃതിയുമായി ഒത്തുനോക്കി ഭാഷാ പരിശോധന നടത്തിയ അബ്ദുൽ മജീദ് നദ്‌വിയോടും പ്രസാധനം ഏറ്റെടുത്ത നന്മ ബുക്സിനോടുമുള്ള നന്ദി രേഖപ്പെടുത്തുന്നു. നാഥൻ എല്ലാവർക്കും അർഹമായ പ്രതിഫലം നൽകുമാറാകട്ടെ.

പ്രാർഥനയോടെ,

**ഉസ്മാൻ കടുങ്ങോത്ത്**

മലപ്പുറം

## ജാഹിലിയ്യത്തിന്റെ അർഥം

പ്രവാചകത്വത്തിന് മുമ്പുള്ള കാലഘട്ടത്തെയാണ് സാധാരണ അർഥത്തിൽ ജാഹിലിയ്യാ കാലഘട്ടം എന്നു പറയുന്നത്. ആ കാലഘട്ടത്തിൽ അല്ലാഹുവിന്റെ അടിമകൾക്ക് അല്ലാഹുവിനെക്കുറിച്ചും അവന്റെ പ്രവാചകനെക്കുറിച്ചും അറിയാമായിരുന്നെങ്കിലും ദീനും ശരീഅത്തും അവർക്ക് തീർത്തും അജ്ഞാതമായിരുന്നു. അഹങ്കാരം, ഗോത്രദേശ മഹിമ, വിഭാഗീയത എന്നിവയിൽ മുഴുകിച്ചേർന്നതായിരുന്നു അവരുടെ ജീവിതം. സ്വത്തിന്റെയും ധനത്തിന്റെയും പേരിലും ജാഹിലിയ്യ രീതിയുടെ പേരിലും അഭിമാനം കൊള്ളൽ അന്ന് പതിവായിരുന്നു. താഴെ പറയുന്ന ഖുർആൻ വചനങ്ങൾ ശ്രദ്ധിക്കുക.

ثُمَّ أَنزَلَ عَلَيْكُم مِّنۢ بَعْدِ ٱلْغَمِّ أَمَنَةً نُّعَاسًا يَغْشَىٰ طَآئِفَةً مِّنكُمْ ۖ وَطَآئِفَةٌ قَدْ
أَهَمَّتْهُمْ أَنفُسُهُمْ يَظُنُّونَ بِٱللَّهِ غَيْرَ ٱلْحَقِّ ظَنَّ ٱلْجَٰهِلِيَّةِ ۖ يَقُولُونَ هَل لَّنَا
مِنَ ٱلْأَمْرِ مِن شَىْءٍ ۗ قُلْ إِنَّ ٱلْأَمْرَ كُلَّهُۥ لِلَّهِ ۗ يُخْفُونَ فِىٓ أَنفُسِهِم مَّا لَا يُبْدُونَ
لَكَ ۖ يَقُولُونَ لَوْ كَانَ لَنَا مِنَ ٱلْأَمْرِ شَىْءٌ مَّا قُتِلْنَا هَٰهُنَا ۗ قُل لَّوْ كُنتُمْ فِى
بُيُوتِكُمْ لَبَرَزَ ٱلَّذِينَ كُتِبَ عَلَيْهِمُ ٱلْقَتْلُ إِلَىٰ مَضَاجِعِهِمْ ۖ وَلِيَبْتَلِىَ ٱللَّهُ مَا
فِى صُدُورِكُمْ وَلِيُمَحِّصَ مَا فِى قُلُوبِكُمْ ۗ وَٱللَّهُ عَلِيمٌۢ بِذَاتِ ٱلصُّدُورِ ﴿١٥٤﴾

“പിന്നീട് ആ ദുഃഖത്തിനുശേഷം അല്ലാഹു നിങ്ങൾക്കു ഒരു നിർഭയത്വം അഥവാ മയക്കം ഇറക്കിത്തന്നു. അത് നിങ്ങളിൽ ഒരു വിഭാഗത്തെ പൊതിയുകയായിരുന്നു. വേറെ ഒരു വിഭാഗമാകട്ടെ സ്വന്തം ദേഹങ്ങളെ പറ്റിയുള്ള ചിന്തയാൽ അസ്വസ്ഥമായിരുന്നു. അല്ലാഹുവിനെപ്പറ്റി അവർ ധരിച്ചിരുന്നത് സത്യവിരുദ്ധമായ അനിസ്ലാമിക ധാരണയാ

യിരുന്നു. അവർ പറയുന്നു: കാര്യത്തിൽ നമുക്ക് വല്ല സ്വാധീനവുമുണ്ടോ? (നബിയേ) പറയുക: കാര്യമെല്ലാം അല്ലാഹുവിന്റെ അധീനത്തിലാകുന്നു. നിന്നോട് അവർ വെളിപ്പെടുത്തുന്നതല്ലാത്ത മറ്റെന്തോ അവർ മനസ്സുകളിൽ ഒളിച്ചുവെക്കുന്നു. അവർ പറയുന്നു: കാര്യത്തിൽ നമുക്ക് വല്ല സ്വാധീനവുമുണ്ടായിരുന്നെങ്കിൽ നാം ഇവിടെ വെച്ച് കൊല്ലപ്പെടുമായിരുന്നില്ല." (ആലുഇംറാൻ:154)

أَفَحُكْمَ ٱلْجَٰهِلِيَّةِ يَبْغُونَ ۚ وَمَنْ أَحْسَنُ مِنَ ٱللَّهِ حُكْمًا لِّقَوْمٍ يُوقِنُونَ

"ജാഹിലിയ്യത്തിന്റെ വിധിയാണോ അവർ തേടുന്നത്. ദൃഢവിശ്വാസികളായ ജനങ്ങൾക്ക് അല്ലാഹുവെക്കാൾ നല്ല വിധികർത്താവ് ആരാണുള്ളത്?" (മാഇദ 50)

إِذْ جَعَلَ ٱلَّذِينَ كَفَرُوا۟ فِى قُلُوبِهِمُ ٱلْحَمِيَّةَ حَمِيَّةَ
ٱلْجَٰهِلِيَّةِ فَأَنزَلَ ٱللَّهُ سَكِينَتَهُۥ عَلَىٰ رَسُولِهِۦ وَعَلَى ٱلْمُؤْمِنِينَ
وَأَلْزَمَهُمْ كَلِمَةَ ٱلتَّقْوَىٰ وَكَانُوٓا۟ أَحَقَّ بِهَا وَأَهْلَهَا ۚ وَكَانَ ٱللَّهُ بِكُلِّ
شَىْءٍ عَلِيمًا

"സത്യനിഷേധികൾ തങ്ങളുടെ ഹൃദയങ്ങളിൽ ജാഹിലിയ്യാ യുഗത്തിന്റെ ദുരഭിമാനം വെച്ചുപുലർത്തിയ സന്ദർഭം." (ഫത്ഹ് 26)

മേലുദ്ധരിച്ച ഒന്നാമത്തെ ആയത്തിന്റെ അടിസ്ഥാനത്തിൽ, സ്രഷ്ടാവിനെ സംബന്ധിച്ച് തെറ്റായ ധാരണ വെച്ചുപുലർത്തലും ജീവിത മരണങ്ങളുടെയും ലാഭനഷ്ടങ്ങളുടെയും ഉടമാവകാശം അല്ലാഹുവിന് അംഗീകരിച്ചു നൽകാതിരിക്കുന്നതിനെയും ജാഹിലിയ്യത്ത് എന്നാണ് പരിചയപ്പെടുത്തിയിട്ടുള്ളത്. രണ്ടാമത്തെ ആയത്തിന്റെ അടിസ്ഥാനത്തിൽ അല്ലാഹുവിൽ നിന്നവതീർണമായ ശരീഅത്തിനെ ഒഴിവാക്കി പകരം മറ്റേതെങ്കിലും നിയമ സംവിധാനത്തെ തേടുകയോ, ദൈവിക നിയമങ്ങളെക്കാൾ മറ്റേതെങ്കിലും നിയമത്തിനു പ്രാമുഖ്യം കൽപിക്കുകയോ ചെയ്യുന്നതും ജാഹിലിയ്യത്താണ്. തീർത്തും സത്യമായ മാർഗത്തിനു പകരം മറ്റേതെങ്കിലും മാർഗം തേടിപ്പോകുന്നത് ജാഹിലിയ്യത്താണെന്ന് മൂന്നാമത്തെ സൂക്തം പറയുന്നു.

ഒരിക്കൽ തന്റെ അനുയായികളിൽപെട്ട ഒരാൾ മറ്റൊരാളെ 'കറുമ്പിപ്പെണ്ണിന്റെ മോനേ' എന്ന് വിളിക്കുന്നത് പ്രവാചകൻ (സ) കേൾക്കാനിടയായി. പ്രവാചകൻ (സ) അദ്ദേഹത്തോട് പറഞ്ഞു:

"താങ്കളിപ്പോഴും ജാഹിലിയ്യത്ത് പേറിനടക്കുന്നുവല്ലോ?."

ജാഹിലിയ്യത്ത് ഏതെങ്കിലും ഒരു കാലഘട്ടവുമായി മാത്രം ബന്ധപ്പെട്ടതല്ല. മറിച്ച് സത്യത്തിനു വിപരീതമായിട്ടുള്ള വിശ്വാസങ്ങളുടെ

യും ചിന്തകളുടെയും വികാരങ്ങളുടെയും പ്രവർത്തനങ്ങളുടെയും സ്വ ഭാവങ്ങളുടെയും പേരാണ് ജാഹിലിയ്യത്ത്. ഇസ്‌ലാം എന്നതിന്റെ നേർ വിപരീതമാണിത്. ഇസ്‌ലാമിന്റെ അടിത്തറ വിജ്ഞാനത്തിലധിഷ്ഠിത മാണ്. സർവജ്ഞാനിയായവന്റെ പക്കൽ നിന്നുമാണ് അത് അവതീർ ണമായത്. പ്രവാചകനു മുമ്പുള്ള അറേബ്യൻ കാലഘട്ടത്തെ ജാഹി ലിയ്യ കാലഘട്ടം എന്നു വിളിച്ചതിനു കാരണം ആ കാലഘട്ടത്തിലെ മനുഷ്യർ തങ്ങളുടെ ജീവിതരീതി കെട്ടിപ്പടുത്തത് ഊഹങ്ങളുടെയും തെറ്റുധാരണകളുടെയും അനുമാനങ്ങളുടെയും ദേഹേഛകളുടെയും അടിസ്ഥാനത്തിലായിരുന്നു. ഇത്തരം രീതി അവലംബിക്കുന്നത് ഏതു കാലഘട്ടത്തിലായാലും അതിനെ ജാഹിലിയ്യാ രീതി എന്നുതന്നെ വി ളിക്കപ്പെടും.

ആധുനിക ഭൗതിക വിദ്യാഭ്യാസം മനുഷ്യന് മാർഗദർശനം നൽ കാൻ പര്യാപ്തമല്ല. ഭാഗിക വിജ്ഞാനത്തോടൊപ്പം അനുമാനങ്ങളു ടെയും ദേഹേഛകളുടെയും ഊഹങ്ങളുടെയും ചേരുവ ചേർത്ത ജീവി ത പദ്ധതിയാണ് ആധുനിക വിദ്യാഭ്യാസം നൽകിക്കൊണ്ടിരിക്കുന്നത്. അറേബ്യൻ ജാഹിലിയ്യത്തിന്റെ പ്രവർത്തന രീതികളെ എപ്രകാരം ജാഹിലിയ്യത്ത് എന്ന് നിർവചിക്കപ്പെട്ടുവോ അതേ പ്രകാരം തന്നെ ആധുനിക വിജ്ഞാനമാർഗങ്ങളും ജാഹിലിയ്യത്താണ്.

എന്താണ് ജാഹിലിയ്യത്ത്? എത്യോപ്യയിലേക്ക് ഹിജ്റ പോയ സം ഘത്തിലെ ജഅ്ഫർ (റ) അവിടുത്തെ രാജാവായ നജ്ജാശിയുടെ മുമ്പിൽ ജാഹിലിയ്യത്തിനെ വിവരിച്ചുകൊടുത്ത രീതി ശ്രദ്ധേയമാണ്. "രാജാവേ, ഞങ്ങൾ ജാഹിലിയ്യ സമൂഹമായിരുന്നു. ബിംബങ്ങളെ പൂ ജിക്കുന്നവരും ശവം തിന്നുന്നവരുമായിരുന്നു. മ്ലേഛവൃത്തികൾ ചെയ്യു ന്നവരും രക്തബന്ധം മാനിക്കാത്തവരുമായിരുന്നു. അതുപോലെ അയ ൽവാസികളോടു ഞങ്ങൾ വളരെ മോശമായി പെരുമാറി. ഞങ്ങളിലെ ശക്തന്മാർ ദുർബലരെ കീഴ്പ്പെടുത്തിയിരുന്നു."

മുശ്‌രിക്കുകളുടെയും വേദക്കാരുടെയും ഏതെല്ലാം വിശ്വാസാചാര ങ്ങളെ ഖുർആൻ തള്ളിപ്പറഞ്ഞിട്ടുണ്ടോ അതെല്ലാം ജാഹിലിയ്യത്തിൽ പെട്ടതാണ്. ഒരർഥത്തിൽ ഖുർആൻ മുഴുവനും ജാഹിലിയ്യത്തിനോടു ള്ള യുദ്ധ പ്രഖ്യാപനമാണ്. പ്രവാചകന്റെ ഇരുപത്തിമൂന്ന് വർഷത്തെ ജീവിതം മുഴുവനും ജാഹിലിയ്യത്തിനെതിരെ യുദ്ധത്തിലായിരുന്നു. ഒരിക്കൽപോലും ഇതിനോട് രാജിയാവുകയോ അനുരഞ്ജനത്തിലേർ പ്പെടുകയോ ചെയ്യുന്നതുപോയിട്ട് അതിലേക്ക് ഒന്നു ചായുക പോലുമു ണ്ടായിട്ടില്ല.

قُلْ يَٰٓأَيُّهَا ٱلْكَٰفِرُونَ ﴿١﴾ لَآ أَعْبُدُ مَا تَعْبُدُونَ ﴿٢﴾

"പറയുക! ഹേ സത്യനിഷേധികളേ, നിങ്ങൾ ഇബാദത്ത് ചെയ്യുന്ന

വയ്ക്ക് ഞാൻ ഇബാദത്ത് ചെയ്യുകയില്ല." (അൽ കാഫിറൂൻ 1-2)

فَلَا تُطِعِ ٱلْمُكَذِّبِينَ ﴿٨﴾ وَدُّوا۟ لَوْ تُدْهِنُ فَيُدْهِنُونَ ﴿٩﴾

"അതിനാൽ അസത്യവാദികളെ നീ അനുസരിക്കരുത്. നീ വഴങ്ങിക്കൊടുത്തിരുന്നുവെങ്കിൽ വഴങ്ങിത്തരാമെന്നവരും ആഗ്രഹിക്കുന്നു." (ഖലം 8-9)

وَإِن كَادُوا۟ لَيَفْتِنُونَكَ عَنِ ٱلَّذِىٓ أَوْحَيْنَآ إِلَيْكَ لِتَفْتَرِىَ عَلَيْنَا غَيْرَهُۥ ۖ وَإِذًا لَّٱتَّخَذُوكَ خَلِيلًا ﴿٧٣﴾ وَلَوْلَآ أَن ثَبَّتْنَـٰكَ لَقَدْ كِدتَّ تَرْكَنُ إِلَيْهِمْ شَيْـًٔا قَلِيلًا ﴿٧٤﴾ إِذًا لَّأَذَقْنَـٰكَ ضِعْفَ ٱلْحَيَوٰةِ وَضِعْفَ ٱلْمَمَاتِ ثُمَّ لَا تَجِدُ لَكَ عَلَيْنَا نَصِيرًا ﴿٧٥﴾

"തീർച്ചയായും നാം നിനക്ക് ബോധനം നൽകിയിട്ടുള്ളതിൽ നിന്ന് അവർ നിന്നെ തെറ്റിച്ചു കളയാൻ ഒരുങ്ങിയിരിക്കുന്നു. നീ നമ്മുടെ മേൽ അതല്ലാത്ത വല്ലതും കെട്ടിച്ചമക്കുവാനാണ് (അവർ ആഗ്രഹിക്കുന്നത്). അപ്പോൾ അവർ നിന്നെ മിത്രമായി സ്വീകരിക്കുകതന്നെ ചെയ്യും. നിന്നെ നാം ഉറപ്പിച്ചു നിർത്തിയിട്ടില്ലായിരുന്നുവെങ്കിൽ തീർച്ചയായും നീ അവരിലേക്ക് അൽപമൊക്കെ ചാഞ്ഞുപോയേക്കുമായിരുന്നു. എങ്കിൽ ജീവിതത്തിലും ഇരട്ടി ശിക്ഷ, മരണത്തിലും ഇരട്ടി ശിക്ഷ അതായിരിക്കും നാം നിനക്ക് ആസ്വദിപ്പിക്കുന്നത്. പിന്നീട് നമുക്കെതിരിൽ നിനക്ക് സഹായം നൽകാൻ യാതൊരാളെയും നീ കണ്ടെത്തുകയില്ല. (ഇസ്റാഅ് 73-75)

وَكَذَٰلِكَ نُفَصِّلُ ٱلْـَٔايَـٰتِ وَلِتَسْتَبِينَ سَبِيلُ ٱلْمُجْرِمِينَ ﴿٥٥﴾ قُلْ إِنِّى نُهِيتُ أَنْ أَعْبُدَ ٱلَّذِينَ تَدْعُونَ مِن دُونِ ٱللَّهِ ۚ قُل لَّآ أَتَّبِعُ أَهْوَآءَكُمْ ۙ قَدْ ضَلَلْتُ إِذًا وَمَآ أَنَا۠ مِنَ ٱلْمُهْتَدِينَ ﴿٥٦﴾

"അപ്രകാരം നാം തെളിവുകൾ വിശദീകരിച്ചു തരുന്നു. കുറ്റവാളികളുടെ മാർഗം വ്യക്തമായി വേർതിരിഞ്ഞു കാണുവാൻ വേണ്ടിയാകുന്നു അത്. പറയുക, അല്ലാഹുവിനു പുറമെ നിങ്ങൾ വിളിച്ചു പ്രാർഥിക്കുന്നവരെ ആരാധിക്കുന്നതിൽ നിന്ന് തീർച്ചയായും ഞാൻ വിലക്കപ്പെട്ടിരിക്കുന്നു. പറയുക, നിങ്ങളുടെ തന്നിഷ്ടങ്ങളെ ഞാൻ പിന്തുടരുകയില്ല. അങ്ങനെ ചെയ്യുന്ന പക്ഷം ഞാൻ പിഴച്ചു കഴിഞ്ഞു. സന്മാർഗം പ്രാപിച്ചവരുടെ കൂട്ടത്തിൽ ഞാൻ ആയിരിക്കുകയുമില്ല." (അൻആം 55-56)

ജാഹിലിയ്യത്തിനെതിരായ പോരാട്ടത്തിൽ നിന്ന് ആയുധം വെച്ച്

കീഴടങ്ങാനോ അതിന്റെ തന്നെ അഭയം തേടാനോ അതിനോട് രാജിയാകാനോ ആർക്കും അനുവാദമില്ലെന്ന് മേലുദ്ധരിച്ച ഖുർആൻ വചനങ്ങൾ വ്യക്തമാക്കുന്നു. മാത്രമല്ല, ജാഹിലിയ്യത്തുകളോട് മൃദുഭാവേന പെരുമാറാനോ അതിലേക്ക് ചായാനോ ഉള്ള സാധ്യതപോലും ഈ ഖുർആനിക സൂക്തങ്ങളിലൂടെ അല്ലാഹു അടച്ചു കഴിഞ്ഞു. ഈ ബിന്ദുവിൽ നിന്നാണ് നന്മ തിന്മകളുടെയും സംഘർഷത്തിന്റെയും സത്യാസത്യ പോരാട്ടത്തിന്റെയും ചരിത്രത്തിനു തുടക്കം കുറിക്കുന്നത്. ആരാണ് ദൃഢവിശ്വാസിയെന്നും ആരാണ് ദുർബലവിശ്വാസിയെന്നും തിരിച്ചറിയപ്പെടുന്നതും ഇവിടെ വെച്ചാണ്.

ഖബ്ബാബിബ്നു അറത്ത്(റ) വിന്റെ ചരിത്രം കേൾക്കൂ. ഒരിക്കൽ കഅ്ബ ചാരിയിരിക്കുകയായിരുന്നു പ്രവാചകൻ (സ). തങ്ങളനുഭവിച്ചു കൊണ്ടിരിക്കുന്ന പ്രയാസങ്ങളെയും പീഡനങ്ങളെയും കുറിച്ച് പരാതിപ്പെട്ടുകൊണ്ടു ബബ്ബാബ് (റ) ചോദിച്ചു: "അല്ലയോ പ്രവാചകരേ, അങ്ങ് ഞങ്ങൾക്കുവേണ്ടി പ്രാർഥിക്കുന്നില്ലേ." ഇതുകേട്ട തിരുമേനി ഇപ്രകാരം അരുളി: "നിങ്ങളുടെ മുൻഗാമികളെ അവരുടെ ശത്രുക്കൾ കുഴിയിൽ നിർത്തി ഈർച്ചവാൾ കൊണ്ട് ഈർന്ന് രണ്ടായി പകുത്തിരുന്നു. ഇരുമ്പിന്റെ ചീർപ്പുകൾ കൊണ്ട് അവരുടെ ശരീരത്തിലെ മാംസവും എല്ലും വേർതിരിക്കപ്പെട്ടിരുന്നു. ഇതൊന്നും തന്നെ സ്വന്തം മതത്തിൽ നിന്നു പിന്മാറാൻ അവരെ പ്രേരിപ്പിച്ചില്ല. ഇത്രയുമായപ്പോഴേക്കും നിങ്ങൾ ഭയപ്പെടുന്നുവോ?'

ഉദാഹരണത്തിനുവേണ്ടി കിടങ്ങിന്റെ ആളുകളുടെ കഥ ഖുർആൻ വിവരിക്കുന്നു. അക്രമികളായ കിങ്കരന്മാർ അവരെ പിടിച്ച് തീ കുണ്ഡാരത്തിലേക്ക് എറിഞ്ഞുകൊണ്ടിരുന്നു. അവരിലൊരാളും ദീനിൽ നിന്നു പിന്മാറാൻ തയ്യാറായില്ല. അവരിൽ ഒരു സ്ത്രീ തന്റെ കൈകുഞ്ഞുമായി തീയിലേക്കു ചാടാൻ അമാന്തിച്ചു നിൽക്കുകയായിരുന്നു. മുലകുടി പ്രായത്തിലുള്ള ആ കുട്ടിക്ക് അല്ലാഹു സംസാരശേഷി നൽകുന്നു. കുട്ടി മാതാവിനോട് പറഞ്ഞ സന്ദർഭം: "ക്ഷമിക്കൂ ഉമ്മാ, നിങ്ങൾ സത്യത്തിന്റെ പാതയിലാണ്."

അൻസാരിയായ ഖുബൈബി (റ)ന്റെ ചരിത്രം ഓർമയില്ലേ? കള്ള പ്രവാചകനായ മുസൈലിമ ഖുബൈബിനെ ബന്ധനസ്ഥനാക്കിയിട്ട് ചോദിച്ചു: 'മുഹമ്മദ് അല്ലാഹുവിന്റെ പ്രവാചകനാണെന്ന് താങ്കൾ വിശ്വസിക്കുന്നുവോ?'. ദൃഢതയോടെ ഖുബൈബ് (റ) മറുപടി പറഞ്ഞു: "അതെ, ഞാൻ വിശ്വസിക്കുന്നു." മുസൈലിമ ചോദിച്ചു: 'ഞാൻ അല്ലാഹുവിന്റെ പ്രവാചകനാണെന്ന് താങ്കൾ സാക്ഷ്യം വഹിക്കുന്നില്ലേ?'. ഖുബൈബ് മറുപടി പറഞ്ഞു: "അതുകേൾക്കാൻ പോലും ഞാൻ ഇഷ്ടപ്പെടുന്നില്ല." മുസൈലിമ ചോദ്യം ആവർത്തിച്ചുകൊണ്ടേയിരുന്നു. നിഷേധമായിരുന്നു ഖുബൈബിന്റെ മറുപടി. ആ അൻസാരിയുടെ ശരീര

ത്തിലെ ഓരോ അവയവങ്ങൾ ഛേദിക്കുമ്പോഴും ചോദ്യം ആവർത്തിച്ചു കൊണ്ടേയിരുന്നു. തന്റെ ജീവൻ ഇഞ്ചിഞ്ചായി ബലി നൽകേണ്ടി വരു മെന്നറിഞ്ഞിട്ടുപോലും അവസാനശ്വാസം വരെ ഖുബൈബ് (റ) സത്യ മാർഗത്തിൽ ഉറച്ചു നിന്നു. ഹുദാഫ

ഇതാ, മറ്റൊരു സുവർണ ചരിത്രം. അബ്ദുല്ലാഹിബ്നു [redacted](റ) യുടെതാണ് ആ സംഭവം. റോമക്കാർ ഒരു യുദ്ധത്തിൽ അദ്ദേഹത്തെ ബന്ദിയായി പിടിച്ചു. ഉമറുൽ ഫാറൂഖ് (റ)ന്റെ കാലത്താണ് സംഭവം. സൈന്യം അബ്ദുല്ലയെ റോമൻ ചക്രവർത്തിയുടെ മുമ്പിൽ ഹാജരാക്കി. ക്രിസ്തുമതം സ്വീകരിക്കാൻ രാജാവ് അബ്ദുല്ലയെ നിർബന്ധിച്ചുകൊ ണ്ടിരുന്നു. ഭരണപങ്കാളിത്തവും ഒപ്പം രാജകുമാരിയേയും നൽകാമെ ന്നുവരെ രാജാവ് വാഗ്ദാനം ചെയ്തു. ഉറച്ച ശബ്ദത്തിൽ രാജാവിനോ ടായി അബ്ദുല്ല പറഞ്ഞു: “നിന്റെ രാജ്യത്തിന്റെയും മുഴുവൻ അറേബ്യ യുടെയും ആധിപത്യം എനിക്കു നീ നൽകിയാലും അതിനുപകരമായി ഒരു നിമിഷത്തേക്കുപോലും മുഹമ്മദിന്റെ ദീനിൽ നിന്നു പിന്മാറാൻ ഞാൻ തയ്യാറല്ല.” രാജാവ് അബ്ദുല്ലയോട് വധഭീഷണി മുഴക്കി. അദ്ദേ ഹത്തിന്റെ മറുപടി: “നിങ്ങൾ ആഗ്രഹിക്കുന്നതു ചെയ്യുക. ഞാൻ പി ന്മാറാൻ തയ്യാറല്ല.” അദ്ദേഹത്തെ കുരിശിലേറ്റാൻ രാജാവ് ഉത്തരവിട്ടു. അമ്പെയ്ത്തുകാരോട് അദ്ദേഹത്തിനു നേരെ അമ്പെയ്യാൻ കൽപിച്ചു. ഒപ്പം തന്നെ ക്രിസ്ത്യാനിയാകാൻ പ്രേരിപ്പിച്ചുകൊണ്ടുമിരുന്നു. അബ്ദു ല്ല തയ്യാറായില്ല. അദ്ദേഹത്തെ കുരിശിൽ നിന്നു താഴെയിറക്കാൻ രാജാ വ് കൽപിച്ചു. കാവൽക്കാർ അദ്ദേഹത്തെ ഇറക്കിക്കൊണ്ടുവന്നു. പിന്നീ ട് അദ്ദേഹത്തിന്റെ മുൻപിലേക്ക് തിളച്ചു മറിയുന്ന വെള്ളം കൊണ്ടുവ ന്നു. അദ്ദേഹം കാണെ ഒരു മുസ്‌ലിം ഭടനെ അതിലേക്ക് വലിച്ചെറിഞ്ഞു. ആ വിശ്വാസിയുടെ മാംസം വെന്ത് എല്ലിൽ നിന്നു വേർപെട്ട് ഇളകി മറിഞ്ഞു. ഹൃദയഭേദകമായ ഈ രംഗം കണ്ടുകൊണ്ടിരിക്കുന്ന അബ്ദു ല്ലയോട് രാജാവ് പറഞ്ഞു: “നീ ക്രിസ്തുമതം സ്വീകരിച്ചില്ലെങ്കിൽ ഇ തുതന്നെയായിരിക്കും നിന്റെയും അവസ്ഥ.” അബ്ദുല്ല പതറിയില്ല. അ ചഞ്ചലനായി നിലയുറപ്പിച്ചു. അങ്ങനെ അദ്ദേഹത്തെയും തിളച്ചു മറി യുന്ന വെള്ളത്തിലേക്ക് എറിയാൻ ഉയർത്തപ്പെട്ടു. അപ്പോൾ അദ്ദേഹ ത്തിന്റെ കണ്ണിൽ നിന്നും കണ്ണുനീർ ഒഴുകാൻ തുടങ്ങി. ഇതുകണ്ട് തെറ്റുധരിച്ച രാജാവ് അദ്ദേഹത്തെ കൊണ്ടുവരാൻ കൽപിച്ചു. ക്രിസ് തുമതം സ്വീകരിക്കാൻ വീണ്ടും ആവശ്യപ്പെട്ടു. യാതൊരു ഭാവമാറ്റവും അബ്ദുല്ലയിൽ പ്രകടമായില്ല. അദ്ദേഹം ഉറച്ചുതന്നെ നിന്നു. അബ്ദുല്ല യോട് രാജാവ് ചോദിച്ചു: “എന്തിനാണ് താങ്കൾ കരഞ്ഞത്?” അബ്ദുല്ല (റ) മറുപടി പറഞ്ഞു: “താങ്കളുടെ ശിക്ഷ ഏറ്റുവാങ്ങാൻ ഒരൊറ്റ ജീവന ല്ലേ എനിക്കുള്ളൂ. എന്റെ ശരീരത്തിലെ രോമങ്ങളുടെ എണ്ണത്തിനനുസ രിച്ച് ജീവൻ ഉണ്ടാവുകയും അതെല്ലാം ദൈവിക മാർഗത്തിൽ അർപ്പി

ക്കുവാൻ സാധിക്കുകയും ചെയ്തിരുന്നെങ്കിൽ എന്നാശിച്ചുകൊണ്ടാണ് ഞാൻ കരഞ്ഞത്." മറുപടി കേട്ട റോമൻ രാജാവ് ആശ്ചര്യപ്പെട്ടു. അബ്ദുല്ലയോട് തന്റെ തലചുംബിക്കാൻ രാജാവ് ആവശ്യപ്പെട്ടു. എല്ലാ മുസ്‌ലിം ബന്ദികളെയും വിട്ടയക്കുമെങ്കിൽ അതുചെയ്യാമെന്ന് അബ്ദുല്ലാഹിബ്നു റവാഹ്. രാജാവ് അംഗീകരിച്ചു. എല്ലാ ബന്ദികളെയും രാജാവ് സ്വതന്ത്രരാക്കി.

മദീനയിൽ തിരിച്ചെത്തിയ അബ്ദുല്ലയെ ഉമർ (റ)വും സത്യവിശ്വാസികളും ആഘോഷപൂർവം സ്വീകരിച്ചു. എല്ലാവരോടും അബ്ദുല്ലയുടെ തല ചുംബിക്കാൻ ഉമർ (റ) ആവശ്യപ്പെട്ടു.

നമ്മുടെ പൂർവികരുടെ ദൃഢവിശ്വാസത്തിന്റെ നിലവാരത്തെപ്പറ്റി അധികമറിയുന്നവൻ അല്ലാഹു മാത്രം. അത്രയേറെ ആശ്ചര്യജനകമായ പ്രവർത്തനങ്ങളാണ് അവർ കാഴ്ചവെച്ചത്. ജീവൻ ബലി നൽകുകയെന്നത് അവരെ സംബന്ധിച്ചടത്തോളം വളരെ ലളിതമായ ഒന്നായിരുന്നു. തന്ത്രമെന്നും യുക്തിസഹമെന്നും പറഞ്ഞുകൊണ്ട് സൂത്രത്തിൽ ഒഴിഞ്ഞുമാറാൻ അവർ തയ്യാറായിരുന്നില്ല. ഇളവിന്റെയും ഒഴിവുകഴിവിന്റെയും സാധ്യതകൾ അവർ തേടിയിരുന്നില്ല. പകരം അവരുടെ ജീവിതം പ്രയാസങ്ങളെയും അപകടങ്ങളെയും ക്ഷണിച്ചുവരുത്തി. മിഥ്യയോടുള്ള മൃദുലസമീപനവും അതിനോടുള്ള രാജിയാകലും തങ്ങളുടെ ഈമാനിനെ ബലഹീനമാക്കുമെന്ന് അവർ മനസ്സിലാക്കി.

മക്കയിലെ ജീവിത സാഹചര്യം ദുഷ്കരമായപ്പോൾ എത്യോപ്യയിലേയ്ക്ക് ഹിജ്റ പോവാൻ ഇറങ്ങി പുറപ്പെട്ടവരിൽ അബൂബക്കർ (റ)ഉം ഉണ്ടായിരുന്നു. ബർക് ഗിമാദ് എന്ന സ്ഥലത്തെത്തിയപ്പോൾ ഖാറാ ഗോത്രത്തലവൻ ഇബ്നു ദുഗ്നായെ കണ്ടുമുട്ടി. അദ്ദേഹം ചോദിച്ചു: "അബൂബക്കർ എങ്ങോട്ടേക്ക്?". അബൂബക്കർ സിദ്ദീഖ് മറുപടി നൽകി: "എന്റെ ജനത എന്നെ പുറത്താക്കി. എവിടെയെങ്കിലും പോയി എന്റെ റബ്ബിന് ഇബാദത്ത് ചെയ്യാൻ ഞാനാഗ്രഹിക്കുന്നു." ഇതുകേട്ടപ്പോൾ ഇബ്നു ദുഗ്ന പറഞ്ഞു: 'ജനങ്ങൾ പ്രയാസപ്പെടുമ്പോൾ താങ്കളവരെ സഹായിക്കുന്നു. കുടുംബബന്ധം ചേർക്കുന്നു. നിസ്സഹായന്റെ ഭാരം ചുമക്കുന്നു. ആവശ്യക്കാരന്റെ ആവശ്യം നിറവേറ്റുന്നു. അതിഥിയെ സൽക്കരിക്കുന്നു. ഇത്തരത്തിലുള്ള ഒരാളെ സ്വജനതക്ക് എങ്ങനെ പുറത്താക്കാൻ സാധിക്കും? താങ്കൾക്കു ഞാൻ അഭയം നൽകുന്നു." ഇതു പറഞ്ഞുകൊണ്ട് അബൂബക്കർ (റ)വിനെ ഇബ്നു ദുഗ്ന വീട്ടിലേക്ക് കൂട്ടിക്കൊണ്ടുപോയി. അബൂബക്കറിന് അഭയം നൽകിയ കാര്യം ഖുറൈശികൾക്കു മുമ്പിൽ അദ്ദേഹം പ്രഖ്യാപിച്ചു. ഖുറൈശികൾ അബൂബക്കറിനോട് രഹസ്യമായി ആരാധനകൾ നടത്താനും പരസ്യമായി ചെയ്ത് തങ്ങൾക്ക് ശല്യമുണ്ടാക്കരുതെന്നും ആവശ്യപ്പെട്ടു. ഇബ്നു ദുഗ്നായുടെ അഭയത്തിൽ അബൂബക്കർ (റ) തന്റെ റബ്ബിനെ

ആരാധിച്ചുകൊണ്ടിരുന്നു. അദ്ദേഹത്തിന്റെ ഖുർആൻ പാരായണത്തിന്റെ വശ്യതയിൽ ഖുറൈശി സ്ത്രീകളും കുട്ടികളും വീടിനുചുറ്റും നാൾക്കുനാൾ കൂടിക്കൂടി വന്നു. ഖുറൈശികളെ ഇത് അലോസരപ്പെടുത്തി. അവർ ഇബ്നു ദുഗ്നയെ സമീപിച്ച് അബൂബക്കറിന്റെ ആരാധന അതീവ രഹസ്യമായി നടത്തണമെന്ന് ആവശ്യപ്പെട്ടു. ഇബ്നു ദുഗ്ന, അബൂബക്കർ (റ)വിനോട് ഇക്കാര്യം ആവശ്യപ്പെട്ടപ്പോൾ അദ്ദേഹം ഇബ്നു ദുഗ്നയുടെ അഭയം തന്നെ നിഷേധിച്ചുകൊണ്ട് അവിടെ നിന്നിറങ്ങി. ആ സമയത്ത് അബൂബക്കർ (റ) വിന് പോകാൻ ഒരിടമില്ല. നിർഭയമായി തന്റെ റബ്ബിനെ ആരാധിക്കാൻ ഒരഭയസ്ഥാനവും അപ്പോൾ അദ്ദേഹത്തിനില്ല. എന്നിട്ടും തന്റെ വിശ്വാസം പണയം വെക്കാൻ അദ്ദേഹം തയ്യാറായിരുന്നില്ല. തന്റെ സൗകര്യത്തിനും സുഖത്തിനും വേണ്ടി മക്കയുടെ അഭയം തന്നിൽ സ്വാധീനം ചെലുത്തുന്നത് അദ്ദേഹത്തിന് സഹിക്കാൻ കഴിയുന്നതിലപ്പുറമായിരുന്നു.

ഇതാ സമാനമായ മറ്റൊരു സംഭവം. ഉമർ (റ) ഇസ്‌ലാം സ്വീകരിച്ച സന്ദർഭം. അദ്ദേഹം ജനങ്ങളോട് ആരാഞ്ഞു: "ഈ നാട്ടിൽ ഉച്ചത്തിൽ വിളിച്ചു പറയാൻ കഴിവുള്ളവൻ ആരാണ്?" ജനങ്ങൾ പറഞ്ഞു: 'ജമീലുബ്നു ആമിർ.' ഇബ്നു ആമിറിന്റെ അടുക്കൽ ചെന്ന ഉമർ (റ) താൻ ഇസ്‌ലാം സ്വീകരിച്ച കാര്യം ഉച്ചത്തിൽ പ്രഖ്യാപിക്കണമെന്ന് ആവശ്യപ്പെട്ടു. ഉടൻ തന്നെ കഅ്ബയുടെ അടുത്തുചെന്ന് ജമീൽ ഉച്ചത്തിൽ പ്രഖ്യാപിച്ചു: "ഖുറൈശികളേ, ഉമർ ദീൻ ഉപേക്ഷിച്ചിരിക്കുന്നു". ഇതു കേട്ടപ്പോൾ ഉമർ (റ) പറഞ്ഞു: "ഇദ്ദേഹം കളവാണ് പറയുന്നത്. ഞാൻ ഇസ്‌ലാംമതമാണ് സ്വീകരിച്ചിരിക്കുന്നത്." ഉമറിന്റെ ഇസ്‌ലാം പ്രവേശനം അറിയേണ്ട താമസം ജനങ്ങൾ അദ്ദേഹത്തിനുമേൽ ചാടിവീണു. അദ്ദേഹം ചെറുത്തു നിന്നു. മർദനം തുടർന്നപ്പോൾ ഒറ്റക്ക് നേരിടാനാവാതെ അദ്ദേഹം ഒരിടത്ത് തളർന്നിരുന്നു. എന്നിട്ടു പറഞ്ഞു: "നിങ്ങൾ ആഗ്രഹിക്കുന്നത് ചെയ്തുകൊള്ളുക. ഞങ്ങളുടെ എണ്ണം മുന്നൂറായി ക്കഴിഞ്ഞാൽ നിങ്ങളെ ഞങ്ങൾ ശരിയാക്കിത്തരാം." ഖുറൈശികൾ അദ്ദേഹത്തെ കൂടുതൽ കൂടുതൽ ആക്രമിച്ചുകൊണ്ടിരുന്നു. ഇതിനിടയിൽ ഒരു ഖുറൈശി പ്രമുഖൻ ആ വഴി കടന്നുവരികയും ഉമറിനെ അവരിൽ നിന്ന് രക്ഷപ്പെടുത്തുകയും ചെയ്തു. എന്നിട്ട് ഖുറൈശികളോടായി അദ്ദേഹം ചോദിച്ചു: "ഒരാൾ തനിക്ക് ഇഷ്ടപ്പെട്ടതിനെ സ്വീകരിച്ചുവെന്ന കാരണത്താലാണോ ഇദ്ദേഹത്തോട് ഇങ്ങനെ പെരുമാറുന്നത്. അദ്ദേഹത്തെ വെറുതെ വിടൂ. ബനീഅദിയ് ഗോത്രത്തിൽ പെട്ട ഒരാളോടാണ് നിങ്ങൾ ഇങ്ങനെ പ്രതികരിച്ചത്. അവർ ഇത് സഹിക്കുമെന്നാണോ നിങ്ങൾ കരുതുന്നത്?"

ഉമർ (റ)ന്റെ ഈ പ്രവർത്തനത്തെ എങ്ങനെയാണ് നാം വിലയിരുത്തുക? നമ്മുടെ ബുദ്ധികളിൽ ഒളിഞ്ഞിരിക്കുന്ന പ്രബോധന പ്രവർ

ത്തനതന്ത്രങ്ങൾക്ക് ഇതിനോട് യാതൊരു ബന്ധവും കാണില്ല. ഇത്തരം പ്രവർത്തന രീതിയെ 'വടികൊടുത്ത് അടിവാങ്ങുക' എന്ന രീതിയിലായിരിക്കും നമ്മുടെ ബുദ്ധിജീവികൾ പരിചയപ്പെടുത്തുന്നത്. നമ്മുടെ ബുദ്ധിയല്ലല്ലോ ശരിയായ ഉരകല്ല്. അതുപോലെ ശരിയായ പ്രവർത്തന മാതൃക നമുക്ക് യുക്തിസഹമെന്ന് തോന്നുന്നതുമല്ല. മറിച്ച്, ഏറ്റവും ശരിയായിട്ടുള്ള പ്രവർത്തന മാതൃക സ്വാലിഹീങ്ങളായ പൂർവികരുടേതു തന്നെയാണ്. ഇതിൽ നിന്നും ഇങ്ങനെ ഒരു അനുമാനത്തിലെത്താൻ നാം നിർബന്ധിതരാകുന്നു. അഥവാ ഈമാൻ എന്നുപറയുന്നത് ഒരു തീക്കനലാണ്. കൂടുതൽനേരം വെണ്ണീരിനുള്ളിൽ അണഞ്ഞിരിക്കാൻ അതിന് സാധിക്കില്ല. അടിച്ചമർത്താൻ ശ്രമിച്ചാൽ കൂടുതൽ കൂടുതൽ ആളിക്കത്തും. പിന്നെ ആർക്കും അതിനെ തടയാൻ സാധിക്കില്ല. ദൃഢവിശ്വാസത്തിന്റെ ലോകം എന്നുപറയുന്നത് ബുദ്ധിക്കും വിവേകത്തിനും അപ്പുറമുള്ള മറ്റൊരു ലോകമാണ്.

നോക്കൂ മറ്റൊരു സംഭവം; പ്രവാചകൻ (സ)യുടെ അനുയായികൾ ഒരിടത്ത് ഒരുമിച്ചുകൂടിയിരുന്ന് ചർച്ച ചെയ്തുകൊണ്ടിരിക്കുന്നതിനിടെ ചോദിക്കപ്പെട്ടു. ഖുറൈശികളെ ഖുർആൻ ഓതിക്കേൾപ്പിക്കാൻ തയ്യാറുള്ളവനാര്? അതുവരെ ഖുർആൻ പാരായണം ഖുറൈശികൾ കേട്ടിട്ടില്ലായിരുന്നു. ഉടനെത്തന്നെ അബ്ദുല്ലാഹിബ്നു മസ്ഊദ് (റ) ചാടിയെണീറ്റു പറഞ്ഞു: 'ഞാൻ കേൾപ്പിക്കാം.' കൂട്ടുകാർ പറഞ്ഞു: 'നിങ്ങളുടെ ജീവന് അത് അപകടമാണ്. സ്വന്തം ഗോത്ര സംരക്ഷണം ഉറപ്പുള്ളവർക്കേ ഇതിനു സാധിക്കുകയുള്ളൂ.' ഇതുകേട്ടപ്പോൾ അബ്ദുല്ലാഹിബ്നു മസ്ഊദ് (റ) പറഞ്ഞു: 'അക്കാര്യം നിങ്ങൾ വിട്ടേക്കുക. എന്റെ സംരക്ഷണം എന്റെ നാഥൻ ഏറ്റെടുത്തുകൊള്ളും.' പിന്നീടദ്ദേഹം കഅ്ബക്കരികിലെത്തി അവിടെ നിന്നുകൊണ്ട് അല്ലാഹുവിന്റെ നാമത്തിൽ ഖുർആൻ പാരായണം ചെയ്തു തുടങ്ങി. ٱلرَّحْمَٰنُ ﴿١﴾ عَلَّمَ ٱلْقُرْءَانَ ﴿٢﴾ (പരമകാരുണികൻ ഈ ഖുർആൻ പഠിപ്പിച്ചു) ഇതുകേൾക്കേണ്ട താമസം ഖുറൈശികൾ അദ്ദേഹത്തിനുമേൽ ചാടിവീണു. ക്രൂരമായി മർദിച്ചു. മർദനമേറ്റ് തിരിച്ചുവന്ന അബ്ദുല്ലാഹിബ്നു മസ്ഊദിനോട് കൂട്ടുകാർ പറഞ്ഞു: 'ഞങ്ങൾ ശങ്കിച്ച കാര്യം തന്നെ സംഭവിച്ചു.' അബ്ദുല്ലാഹിബ്നു മസ്ഊദിന്റെ മറുപടി ഇപ്രകാരമായിരുന്നു: "ഇതുകൊണ്ടെന്ത്? വേണമെങ്കിൽ നാളെയുംചെന്ന് അവരെ ഇപ്രകാരം ഓതിക്കേൾപ്പിക്കാൻ ഞാൻ തയ്യാറാണ്." കൂട്ടുകാർ പറഞ്ഞു: 'അരുത്, ഇത്രമതി അവർ കേട്ടുകഴിഞ്ഞു.' മർദനങ്ങളും പീഡനങ്ങളും സഹിച്ച് നിഷേധികളുടെ ബുദ്ധിക്ക് പ്രഹരമേൽപിച്ചുകൊണ്ട് വിശ്വാസികളുടെ മനസ്സുകളിൽ ആവേശം ജനിപ്പിക്കുകയും ഏകദൈവത്വ പ്രബോധനത്തിന് സ്വയം വിഷയമായി മാറുകയും ചെയ്തിരിക്കുന്നു മുൻഗാമികൾ.

മക്കാ മുശ്രിക്കുകളുടെ മർദനം സഹിക്കവയ്യാതായപ്പോൾ സഹാബിമാരിൽ ചിലർ എത്യോപ്യയിലേക്ക് ഹിജ്റ ചെയ്തു. അൽപദിവസത്തിനുശേഷം അവർക്കു കിട്ടിയ വിവരം മക്കയിലെ സ്ഥിതി മെച്ചപ്പെട്ടിട്ടുണ്ട് എന്നായിരുന്നു. ഇതുകേട്ട സ്വഹാബികൾ മക്കയിലേക്ക് തിരിച്ചുപോന്നു. എന്നാൽ മക്കയുടെ അവസ്ഥയിൽ യാതൊരു മാറ്റവും വന്നിരുന്നില്ല. കിംവദന്തി മാത്രമായിരുന്നു അത്. ഇവരിൽപെട്ട ഉസ്മാനുബ്നു മള്ഊൻ എന്ന സ്വഹാബി വലീദുബ്നു മുഗീറയുടെ അഭയത്തിനു കീഴിൽ മക്കയിൽ പ്രവേശിച്ച് സ്വതന്ത്ര വിഹാരം നടത്തിക്കൊണ്ടിരുന്നു. അതേസമയം മറ്റു സ്വഹാബികൾ പുറത്തിറങ്ങാൻ പറ്റാതെ ഒളിഞ്ഞും മറഞ്ഞും കഴിച്ചുകൂട്ടി. ഈ അവസ്ഥ ഉസ്മാനുബ്നു മള്ഊന്റെ മനസ്സിനെ പിടിച്ചു കുലുക്കി. അദ്ദേഹം പറയാൻ തുടങ്ങി: 'വലീദിന്റെ അഭയത്തിൽ ഞാൻ നിർഭയത്വത്തോടുകൂടി ജീവിക്കുന്നു. എന്റെ സഹോദരങ്ങളാകട്ടെ വളരെ പ്രയാസപ്പെട്ടാണു ജീവിക്കുന്നത്. ഇത് വളരെ വലിയ ഒരു പോരായ്മ തന്നെ.' വലീദിന്റെ അടുക്കൽ ചെന്ന് അദ്ദേഹം പറഞ്ഞു: 'ഞാൻ നിങ്ങളുടെ അഭയം തിരിച്ചേൽപിക്കാൻ വന്നതാണ്.' വലീദ് ചോദിച്ചു: 'എന്താണ് കാരണം? ആരെങ്കിലും നിന്നെ ബുദ്ധിമുട്ടിച്ചോ?.' 'ഇല്ല, ഞാൻ അല്ലാഹുവിന്റെ അഭയത്തിനു കീഴിൽ ജീവിക്കാൻ ആഗ്രഹിക്കുന്നു. മറ്റാരുടെയും അഭയം എനിക്കാവശ്യമില്ല.' വലീദ് പറഞ്ഞു: 'അങ്ങനെയെങ്കിൽ നിനക്കു ഞാൻ അഭയം നൽകിയത് പരസ്യപ്രഖ്യാപനത്തിലൂടെയാണ്. അതുപോലെ പരസ്യമായിത്തന്നെ തിരിച്ചേൽപ്പിക്കണം.' രണ്ടാളും കൂടി കഅ്ബയുടെ കവാടത്തിലെത്തി. വലീദ് ഉച്ചത്തിൽ വിളിച്ചുപറഞ്ഞു: 'ഇത് ഉസ്മാനുബ്നു മള്ഊൻ. ഇദ്ദേഹം എന്റെ അഭയം തിരിച്ചേൽപിക്കാൻ വന്നതാണ്. ' വലീദിന്റെ വാക്കുകളെ സത്യപ്പെടുത്തിക്കൊണ്ട് ഉസ്മാനുബ്നു മള്ഊൻ (റ) പറഞ്ഞു: "വലീദ് വളരെ മാന്യനും കരാർ പാലിക്കുന്നവനുമാണ്. എന്നാൽ അല്ലാഹുവിന്റെ അഭയത്തിൽ മാത്രം ജീവിക്കാൻ ഞാൻ ആഗ്രഹിക്കുന്നു."

ദൃഢവിശ്വാസത്തിന്റെ അങ്ങേയറ്റത്തെ അനുഭൂതിയാണ് ഈ പ്രഖ്യാപനം. വിശ്വാസത്തിന്റെ ആലാപനമാണിത്. മികച്ചൊരു മാതൃകയും. അനുരഞ്ജനക്കാർക്കും ഒളിച്ചോട്ടക്കാർക്കും ഉപദേശത്തിനും ഗുണപാഠത്തിനുമുള്ള ഒരു വസ്തുതയാണീ സംഭവം.

ഇതേ ഉസ്മാനുബ്നു മള്ഊൻ ഒരിക്കൽ ഖുറൈശികളുടെ ഒരു സംഗീതക്കച്ചേരിയിൽ ഇരിക്കുകയായിരുന്നു. തദവസരത്തിൽ ലബീദ് ബ്നു റബീഅ ഒരുവരി കവിത ചൊല്ലി. 'ألا كل شيء ما خلا الله باطل' (അറിയുക, അല്ലാഹുവല്ലാത്തതെല്ലാം മിഥ്യയാണ്) ഉസ്മാൻ (റ) പറഞ്ഞു: صدقت (നീ സത്യം പറഞ്ഞു). ശേഷം ലബീദ് രണ്ടാമത്തെ വരി പാടി. وكل نعيم لا محالة زائل (എല്ലാ അനുഗ്രഹങ്ങളും പെട്ടെന്ന് നശിക്കുന്നതാണ്.)

ഇതുകേട്ടപ്പോൾ ഉസ്മാൻ (റ) പറഞ്ഞു: كذبت (നീ കളവു പറഞ്ഞു) لا يزول نعيم الجنة (സ്വർഗാനുഗ്രഹം ഒരിക്കലും നശിക്കില്ല). ഉസ്മാന്റെ ഈ വാക്യം ലബീദിനെ വളരെ പ്രകോപിപ്പിച്ചു. അദ്ദേഹം പറഞ്ഞു: "ഹേ ഖുറൈശികളേ, നിങ്ങളുടെ കൂട്ടുകാരുടെ മനസ്സിനെ ആരും ദുഃഖിപ്പിക്കാറില്ലായിരുന്നു. ഈ പുതിയ കാര്യം നിങ്ങളുടെ അകത്ത് എന്നുമുതലാണ് ജന്മമെടുത്തത്." അപ്പോൾ ആരോ ഒരാൾ വിളിച്ചുപറഞ്ഞു: 'ഇവൻ വിഡ്ഢികളിൽ ഒരു വിഡ്ഢിയാണ്. നമ്മുടെ മതത്തെ ഉപേക്ഷിച്ചവൻ, അവനെക്കുറിച്ച് ചിന്തിക്കേണ്ട.' ഇതുകേട്ടപ്പോൾ ഉസ്മാനുബ്നു മള്ഊൻ നിശബ്ദനായിരുന്നില്ല. രംഗം കൈയാങ്കളിയായി. ഉസ്മാൻ (റ) വിന്റെ കണ്ണിന് ശക്തിയായ പ്രഹരമേറ്റു. ഇതു കണ്ടുകൊണ്ടിരുന്ന വലീദുബ്നു മുഗീറ ചോദിച്ചു: "സഹോദരാ, നീയൊരു നല്ല അഭയത്തിൻ കീഴിലായിരുന്നില്ലേ? നിങ്ങളുടെ കണ്ണുകൾ വളരെ സുരക്ഷിതവുമായിരുന്നു. ഞാൻ നൽകിയ അഭയം നീ തിരിച്ചേൽപിച്ചതുകൊണ്ടല്ലേ ഇതു സംഭവിച്ചത്?" ഇതിനു മറുപടിയായി ഉസ്മാൻ (റ) പറഞ്ഞു: "അല്ലാഹുവിന്റെ മാർഗത്തിൽ പരുക്കേറ്റ ഇക്കണ്ണിനെപ്പോലെ എന്റെ രണ്ടാമത്തെ കണ്ണും ഇത്തരമൊരു പ്രഹരം പ്രതീക്ഷിക്കുന്നു. അല്ലാഹുവാണെ സത്യം, നിന്നേക്കാൾ ശക്തനും എല്ലാറ്റിനും കഴിവുള്ളവനുമായ ഒരുവനിൽ ഞാൻ അഭയം തേടിയിരിക്കുന്നു." ഇതിനുശേഷവും വലീദ് പറഞ്ഞു: "സഹോദരാ, നീ ആഗ്രഹിക്കുന്നുവെങ്കിൽ ഇപ്പോഴും നിനക്കെന്റെ അഭയത്തിനുകീഴിൽ വരാം." ഉസ്മാൻ (റ) മറുപടി പറഞ്ഞു: "വേണ്ട!"

ദൃഢവിശ്വാസത്തിന്റെയും ദൈവസാമീപ്യത്തിന്റെയും എത്ര അത്യുന്നത സ്ഥാനത്താണ് ഈ പുണ്യാത്മാക്കൾ വിരാജിച്ചിരുന്നത് എന്ന് അല്ലാഹുവിനു മാത്രമേ അറിയൂ. അടിയേറ്റ കണ്ണിന് തന്റെ മറ്റെ കണ്ണിനെക്കാൾ സ്ഥാനം നൽകിയവർ. സത്യത്തിനുവേണ്ടി പീഡനമേൽക്കുക എന്നത് അവർക്ക് അപമാനമോ നിന്ദ്യതയോ ആയിരുന്നില്ല. മറിച്ച്, അവർക്കത് ആത്മാഭിമാനത്തിന്റെയും പ്രതാപത്തിന്റെയും കുലീനതയുടെയും അടയാളമായിരുന്നു. ഇതേ കാര്യമാണ് ഏതു ദുർഘടപാതയെയും നിഷ്പ്രയാസം തരണം ചെയ്യാനുള്ള കഴിവ് അവർക്ക് നൽകിയത്. അവരുടെ ചിന്തകളൊക്കെ സ്വതന്ത്രമായിരുന്നു. ഊർജസ്വലമായിരുന്നു. അവരുടെ ഓരോ മുന്നേറ്റവും ആവേശഭരിതവും ആത്മധൈര്യത്തോടെയുമായിരുന്നു. കാര്യങ്ങളൊക്കെയും പരലോകത്തെ മാനദണ്ഡമാക്കിയാണ് അവർ അളന്നിരുന്നത്.

## സമര രീതി

സർവശക്തിയും മാർഗങ്ങളുമുപയോഗിച്ച് ജാഹിലിയ്യത്തിനെതിരെ പോരാടണമെന്ന് ഖുർആനും പ്രവാചകാധ്യാപനങ്ങളും നമ്മോടാവശ്യപ്പെടുന്നു. ഹൃദയത്തെയും മനസ്സിനെയും ജാഹിലിയ്യത്തിൽ നിന്ന് അകറ്റി നിർത്തുകയും ഭൗതികാഢംബരങ്ങളിൽ നിന്ന് ശുദ്ധമാക്കുകയും ചെയ്യുന്ന പ്രവർത്തനങ്ങളെ ആത്മസംസ്കരണം (തസ്കിയത്തുന്നഫ്സ്) ഗ്രന്ഥം പഠിപ്പിക്കൽ (തഅ്ലീമുൽ കിതാബ്) എന്നീ പേരുകളിൽ വിളിക്കുന്നു. ജാഹിലിയ്യത്തിനെതിരെ പൊതുജനാഭിപ്രായം സംഘടിപ്പിക്കുകയും, അതിന്റെ ദുഃസ്വാധീനത്തിൽ നിന്ന് ജനങ്ങളെ രക്ഷിക്കുകയും ചെയ്യുന്ന ശ്രമങ്ങളിലേർപ്പെടുന്നതിനെ സുവിശേഷം (തബ്ഷീർ) അല്ലാഹുവിലേക്കുള്ള ക്ഷണം (ദഅ്വത്ത്) എന്നീ പേരുകളിലറിയപ്പെടുന്നു. കുറച്ചുകൂടി മുന്നോട്ടുപോയി ജാഹിലിയ്യത്തിന്റെ സ്വാധീനവും അടയാളങ്ങളും ഇല്ലായ്മ ചെയ്യാനും, ആധിപത്യം തകർക്കാനും, അതിന്റെ വാഹകരുടെ കൈക്കുപിടിച്ച് നിർത്താനും, സത്യമാർഗത്തിലത് സൃഷ്ടിക്കുന്ന പ്രതിബന്ധങ്ങൾ തട്ടിമാറ്റാനും നടത്തുന്ന ശ്രമങ്ങൾ ജിഹാദ്, ഖിതാൽ എന്നീ പേരുകളിൽ അറിയപ്പെടുന്നു. സാങ്കേതികമായി ഈ പദപ്രയോഗങ്ങളെല്ലാം ജാഹിലിയ്യത്തിനെതിരെ നടത്തുന്ന ആദർശ പോരാട്ടത്തിന്റെ വിവിധ ഘട്ടങ്ങളെയും രീതികളെയുമാണ് സൂചിപ്പിക്കുന്നത്.

ഇസ്ലാമിക ശരീഅത്ത് ഘട്ടം ഘട്ടമായാണ് പൂർത്തിയായത്. ഉദാഹരണത്തിന് നമസ്കാരം ആദ്യം രണ്ടു റക്അത്തും നോമ്പ് മുഹർറം പത്തിനുമായിരുന്നു അനുഷ്ഠിച്ചിരുന്നത്. മദ്യം നിഷിദ്ധമാക്കിയത് പടി പടിയായിട്ടായിരുന്നു. ഇതേപ്രകാരം തന്നെ ജാഹിലിയ്യത്തിനെതിരെയുള്ള യുദ്ധനിയമവും ഘട്ടം ഘട്ടമായാണ് പൂർണത പ്രാപിച്ചത്. അങ്ങനെ ജിഹാദ് എന്ന നാമം സമ്പൂർണമാക്കപ്പെട്ടു.

പ്രവാചകത്വത്തിന്റെ തുടക്കത്തിൽ രഹസ്യ പ്രബോധനത്തിനായിരുന്നു പ്രവാചകന് അനുമതി ലഭിച്ചത്. പിന്നീട് അൽപകാലത്തിനകം പരസ്യ പ്രബോധനമാരംഭിച്ചു. മർദനപീഡനങ്ങളേറ്റപ്പോൾ ക്ഷമിച്ചു. തിരിച്ചടിക്കാൻ അനുമതിയില്ലായിരുന്നു. പിന്നീട് പ്രതിരോധത്തിനുള്ള അനുമതി ലഭിച്ചു. "നിങ്ങളോട് യുദ്ധം ചെയ്യുന്നവരോട് തിരിച്ചങ്ങോട്ടും യുദ്ധം ചെയ്തു കൊള്ളുക." അവസാനം യുദ്ധത്തിന് അനുമതി നൽകപ്പെട്ടു. "ഭൂമിയിൽ ഫിത്ന അവസാനിക്കുന്നതുവരെ സത്യനിഷേധികളോട് യുദ്ധം ചെയ്യുക." നമുക്ക് മനസ്സിലാക്കാൻ സാധിക്കുന്നത്, ദഅ്വത്തിന്റെ പ്രചാരണങ്ങളെ അപേക്ഷിച്ച് ജിഹാദിന്റെ നിയമ സാധുത പരിപൂർണവും അവസാനത്തേതുമാണ്. വിദ്യാഭ്യാസം, സംസ്കരണം, മുന്നറിയിപ്പ്, സന്തോഷവാർത്ത, ദഅ്വത്ത്, യുദ്ധം ഇവയൊക്കെയും ജിഹാദിന്റെ ഭാഗമാണ്. ചുരുക്കത്തിൽ ദീനിനെ സഹായിക്കാനും ജാഹിലിയ്യത്തിനെ ഇല്ലായ്മ ചെയ്യാനും ഖുർആനിൽ നിന്നും സുന്നത്തിൽ നിന്നും അവസാനമായി കിട്ടുന്ന നിയമം ജിഹാദിന്റേതാണ്. ഇക്കാര്യത്തെ സംബന്ധിച്ചാണ് കർമശാസ്ത്ര പണ്ഡിതന്മാർ പറഞ്ഞത്, ജിഹാദിന് രണ്ട് ഭാഗമുണ്ട്. ഒന്ന് പ്രബോധനവും രണ്ടാമത്തെത് യുദ്ധവും.

ശരീഅത്തിലെ എല്ലാ വിധികളും അതിന്റെ അവസാന കൽപനയ്ക്കനുസരിച്ചാണ് വിധി കൽപിക്കപ്പെടുക. ഒരാൾ ഇങ്ങനെ പറയുന്നുവെന്ന് കരുതുക: "മദ്യം നിഷിദ്ധം തന്നെയാണ്. പക്ഷേ, അത് ഘട്ടം ഘട്ടമായാണ് നിറുത്തലാക്കിയത്. അതുകൊണ്ട് മദ്യപാനം ഘട്ടം ഘട്ടമായി നിർത്തുവാനാണ് ഞാനാഗ്രഹിക്കുന്നത്. അതുപോലെ നമസ്കാരം ആദ്യം രണ്ടു റക്അത്തുമാത്രമാണ് നിർബന്ധമായിരുന്നത്. അതുകൊണ്ട് ഇപ്പോൾ രണ്ടു റക്അത്തു മാത്രമേ ഞാൻ നമസ്കരിക്കുകയുള്ളൂ. കുറച്ചു നാളുകൾക്കു ശേഷമേ നമസ്കാരം മുറപോലെ അനുഷ്ഠിക്കേണ്ടതുള്ളൂ. നിങ്ങളാരും ഇതിനെ എതിർക്കേണ്ടതില്ല." മറ്റൊരാൾ പറയുന്നു: "ഞാൻ ആശൂറാ നോമ്പുമാത്രമേ അനുഷ്ഠിക്കുകയുള്ളൂ. പതിമൂന്ന് വർഷത്തിനുശേഷമാണ് റമളാനിലെ നോമ്പ് നിർബന്ധമാക്കപ്പെട്ടത്. ഇത്രയും കാലം കഴിഞ്ഞേ റമളാനിലെ നോമ്പ് ഞാൻ അനുഷ്ഠിക്കുകയുള്ളൂ." ഈ വാദങ്ങളൊന്നും ഇസ്ലാമിക ദൃഷ്ട്യാ ശരിയല്ലെന്ന് നാമോരോരുത്തരും മനസ്സിലാക്കുന്നു. ഇതേപ്രകാരം തന്നെയാണ് ജിഹാദിന്റെയും വിധി. ഇത് മക്കി കാലഘട്ടമാണ്. അതുകൊണ്ടിപ്പോൾ ജിഹാദ് നിർബന്ധമില്ല എന്നു പറയുന്നതും ഇസ്ലാമിക ദൃഷ്ട്യാ തെറ്റാണ്. 'ഇത് പ്രബോധനത്തിന്റെ കാലഘട്ടമാണ്, ജിഹാദിന്റെ സമയം ആയിട്ടില്ല'. 'ജിഹാദിനെ സംബന്ധിക്കുന്ന പരാമർശങ്ങൾ ദഅ്വത്തിന് തടസ്സമാകും' തുടങ്ങിയ വാദങ്ങളും തെറ്റാണ്.

ഇത്തരക്കാരുടെ പ്രബോധനരീതിയും ഖുർആൻ കാണിച്ചുതരുന്ന

പ്രബോധന മാതൃകയും തമ്മിൽ അജഗജാന്തരമുണ്ട്. ഫിർഔനോടും നംറൂദിനോടും അബൂജഹ്ലിനോടും അബൂലഹബിനോടും പ്രവാചകന്മാർ അനുവർത്തിച്ച രീതിയിലല്ല ഇന്നത്തെ പ്രബോധനം. മുൻഗാമികളുടെ പ്രബോധനഫലമായി നംറൂദിന്റെ അഗ്നികുണ്ഡം ആളിക്കത്തിക്കപ്പെട്ടു. മൂസ (അ)ക്ക് ഈജിപ്തിൽ നിന്ന് പലായനം ചെയ്യേണ്ടി വന്നു. അബൂജഹലും അബൂലഹബും നെറ്റി ചുളിച്ചു. അന്ത്യപ്രവാചകന്റെ പ്രബോധനത്തിന്റെ പരിണിതഫലമായാണ് ബനൂഹാശിം കുടുംബം ഒന്നടങ്കം ശിഅ്ബു അബീത്വാലിബിൽ ഉപരോധിക്കപ്പെട്ടത്. മക്കയിലെ ദാറുന്നദ്‌വയിൽ ഒത്തുചേർന്ന് പ്രവാചകനെ വധിക്കാൻ മുശ്‌രിക്കുകൾ നടത്തിയ ഗൂഢാലോചനയും ദഅ്‌വത്തിന്റെ ഫലമായിരുന്നു. ഇതേ കാരണത്താലായിരുന്നു ബദ്ർ, ഹുനൈൻ യുദ്ധങ്ങൾ നടന്നത്. പ്രബോധനശൈലിയുടെ ഉജ്ജ്വലരൂപമായിരുന്നു കഅ്ബയിൽ നിന്ന് മുന്നൂറ്റി അറുപത് വിഗ്രഹങ്ങളെ പുറത്തേക്ക് വലിച്ചെറിഞ്ഞത്.

നമ്മുടെ ഇന്നത്തെ ദഅ്‌വത്ത് الا الله (അല്ലാഹു അല്ലാതെ) എന്നു മാത്രമാണ്. لا اله (ഒരു ആരാധ്യനുമില്ല) എന്നതിനെ സ്മരിക്കാറില്ല. ഇന്ന് നമ്മൾ അല്ലാഹുവിനെ ആരാധിക്കാൻ തയ്യാറാണ്. എന്നാൽ ബിംബങ്ങളെ വെറുക്കാൻ തയ്യാറല്ല. റഹ്‌മാനെ (കാരുണ്യവാൻ) നാം സ്മരിക്കുന്നു. ഒപ്പം രാമനെ കുറിച്ചും ചർച്ച ചെയ്യുന്നു. ദീനീ പ്രബോധനം നടത്താൻ നാം തയ്യാറാണ്. എന്നാൽ മിഥ്യയുടെ മതങ്ങളെ തള്ളിപ്പറയാൻ നമ്മൾ സന്നദ്ധരല്ല. മുഹമ്മദ് നബിയുടെ ഉത്തമ മാതൃക പിൻപറ്റണമെന്നു നാം പ്രസംഗിക്കും. പക്ഷേ, പൂർവപിതാക്കളെ നാം അമിതമായി സ്നേഹിക്കുകയും പിൻപറ്റുകയും ചെയ്യും. ഖുർആനിക നിയമങ്ങളുടെ നന്മകൾ നാം വിശദീകരിക്കുന്നു. പക്ഷേ, ഒപ്പം മതേതര നിയമങ്ങളെയും ഭരണഘടനയെയും പുകഴ്ത്തിപ്പറയും. മുസ്‌ലിങ്ങളായി ജീവിക്കാനും മരിക്കാനും ആഗ്രഹിക്കുന്നു. എന്നാൽ കുഫ്റിന്റെയും ശിർക്കിന്റെയും ശീതളഛായ ഒഴിവാക്കാൻ നാം തയ്യാറല്ല. ചുരുക്കത്തിൽ ജാഹിലിയ്യത്തിനോടുള്ള സമരമല്ലാത്ത എല്ലാ കാര്യങ്ങളും ചെയ്തു തീർക്കാൻ നാം സന്നദ്ധരാണ്. മറിച്ചായിരുന്നെങ്കിൽ ജനങ്ങൾ ഇങ്ങനെ കുത്തുവാക്ക് പറയുമായിരുന്നു: 'അവരുടെ ദീൻ അവരെ വഞ്ചിച്ചുകളഞ്ഞു' എന്ന്. അതായത് 'വെറുംകയ്യോടെ നടക്കുന്നവർ ജിഹാദിനെക്കുറിച്ച് ഗീർവാണം നടത്തുന്നു.' 'അവരുടെ മതബോധം അവരുടെ ബുദ്ധിയെയും വിവേകത്തെയും ഇല്ലാതാക്കി.' 'സ്വന്തം ആവേശത്തിൽ അവർ മതി മറന്നു.' 'മതത്തിന്റെ ആത്മാവിനെക്കുറിച്ചോ മതസ്പിരിറ്റിനെക്കുറിച്ചോ അവർ ബോധവാന്മാരല്ല.' 'മതത്തിന്റെ ദീർഘദൃഷ്ടിയെക്കുറിച്ചും തന്ത്രങ്ങളെക്കുറിച്ചും അവർ തീർത്തും അജ്ഞരാണ്' എന്നു തുടങ്ങി പലതരം വിമർശനങ്ങൾക്ക് അവർ വിധേയരാവേണ്ടി വന്നേനെ.

## വിധി നിയമങ്ങളിൽ വ്യത്യാസത്തിനുള്ള കാരണം

വിശുദ്ധ ഖുർആനിൽ അല്ലാഹു പറയുന്നു.

وَأَقِيمُوا۟ ٱلصَّلَوٰةَ وَءَاتُوا۟ ٱلزَّكَوٰةَ

"നമസ്കാരം നിലനിർത്തുകയും സകാത്ത് നൽകുകയും ചെയ്യുക."

ٱدْعُ إِلَىٰ سَبِيلِ رَبِّكَ بِٱلْحِكْمَةِ

"തന്ത്രപൂർവം നിന്റെ റബ്ബിന്റെ മാർഗത്തിലേക്കു ക്ഷണിക്കുക."

قُمْ فَأَنذِرْ

"എണീക്കൂ, മുന്നറിയിപ്പു നൽകൂ."

بَلِّغْ مَآ أُنزِلَ

"നിന്നിലേക്ക് ഇറക്കപ്പെട്ടതിനെ പ്രബോധനം ചെയ്യുക."

أَنِ ٱعْبُدُوا۟ ٱللَّهَ وَٱجْتَنِبُوا۟ ٱلطَّٰغُوتَ

"അല്ലാഹുവിന് ഇബാദത്ത് ചെയ്യൂ, താഗൂത്തിൽ നിന്ന് വിട്ടുനിൽക്കുക."

وَٱبْتَغُوٓا۟ إِلَيْهِ ٱلْوَسِيلَةَ وَجَٰهِدُوا۟ فِى سَبِيلِهِۦ

"അവനോട് വസീലത്തിനെ തേടുക. അവന്റെ മാർഗത്തിൽ യുദ്ധം ചെയ്യുക."

وَأَعِدُّوا۟ لَهُم مَّا ٱسْتَطَعْتُم

"അവർക്കെതിരെ ശക്തി സംഭരിക്കുക."

وَقَٰتِلُوهُمْ حَتَّىٰ لَا تَكُونَ فِتْنَةٌ

"കുഴപ്പം അവസാനിക്കുന്നതുവരെ അവരോടു യുദ്ധം ചെയ്യുക."

മേലുദ്ധരിച്ച എല്ലാ ആയത്തുകളിലെയും വിധികൾ കൽപനാ രൂപത്തിലാണ് അവതരിച്ചിരിക്കുന്നത്. എന്നാൽ ഇന്ന് മുസ്ലിം സമൂഹം വൈജ്ഞാനികവും പ്രായോഗികവുമായ തലത്തിൽ പല വിധികളും ഒഴിവാക്കുകയും ചിലതിന് മറ്റു ചിലതിനെക്കാൾ പ്രാമുഖ്യം കൽപിക്കുകയും ചെയ്യുന്നതാണ് കാണാൻ കഴിയുന്നത്. ആരുംതന്നെ ഈ കൽപനകളെയെല്ലാം ഒരേ പ്രാധാന്യത്തോടെ ഉൾകൊള്ളുന്നില്ല. ജനങ്ങളിലധികവും നമസ്കാരം കൃത്യമായി നിലനിർത്തുന്നവരാണെന്ന് നമുക്ക് കാണാൻ സാധിക്കും. എന്നാൽ ഇതേ ആളുകളിൽ അധികപേരും സകാത്തിന്റെ കാര്യത്തിൽ അത്ര കണിശത പുലർത്താറില്ല. വേറെ ചിലയാളുകൾ നമസ്കാരത്തിലും സകാത്തിലും ശ്രദ്ധ ചെലുത്തുന്നു; എന്നാൽ ഇസ്ലാമിക പ്രബോധനത്തെ പറ്റെ അവഗണിക്കു

ന്നു. മറ്റു ചിലർ നമസ്കാരം, നോമ്പ് എന്നിവ കാര്യമായി അനുഷ്ഠിക്കുന്നതോടൊപ്പം ജീവിതത്തിന്റെ ചില പ്രത്യേക മേഖലകളിൽ സുന്നത്തും ബിദ്അത്തും അനുവദനീയവും നിഷിദ്ധവും തൗഹീദും ശിർക്കുമൊക്കെ വളരെയധികം ശ്രദ്ധിക്കുന്നവർ രാഷ്ട്രീയ മേഖലയിൽ ഇതിനെല്ലാം എതിരുപ്രവർത്തിക്കുകയും ചെയ്യുന്നു.

'താഗൂത്തിൽ നിന്ന് വിട്ടുനിൽക്കുക' എന്ന കൽപന കേൾക്കാൻ പോലും അവർ ഇഷ്ടപ്പെടുന്നില്ല. പ്രബോധന പ്രവർത്തനങ്ങളിൽ ബഹളം വെച്ച് നടക്കുന്നവരാണ് ഇനിയും ചിലർ. അവരോട് ഇസ്‌ലാമിന്റെ ശത്രുക്കളോട് ഏറ്റുമുട്ടാനോ, അതിന് സജ്ജരാകാനോ ആവശ്യപ്പെടുന്നതുപോലും അനിസ്‌ലാമിക കൃത്യമായി ഇക്കൂട്ടർ എണ്ണുന്നു. പ്രസംഗവും ഉപദേശവും ഖുർആൻ-ഹദീസ് പഠന ക്ലാസ്സുകളും സംഘടിപ്പിക്കുന്നവരോട് ജിഹാദിനെക്കുറിച്ച് പറഞ്ഞാൽ 'ദീനീ സദസ്സിനു കുഴപ്പം സൃഷ്ടിക്കുന്നവർ' എന്ന നിലക്കായിരിക്കും പ്രതികരണം. നാം മനസ്സിലാക്കണം, നോമ്പും ഹജ്ജും സകാത്തുംപോലെ ദീനിന്റെ ഒരു സ്തംഭമാണ് ജിഹാദും. പിന്നെന്തിനാണ് ജിഹാദിനോടുമാത്രം നാം നീരസം പ്രകടിപ്പിക്കുന്നത്? യഹൂദികളെ ഗ്രസിച്ചരോഗം നമ്മെയും ബാധിച്ചോ? ഖുർആൻ അവരോട് ഇങ്ങനെ ചോദിക്കുന്നു:

أَفَتُؤْمِنُونَ بِبَعْضِ ٱلْكِتَـٰبِ وَتَكْفُرُونَ بِبَعْضٍ ۚ
فَمَا جَزَآءُ مَن يَفْعَلُ ذَٰلِكَ مِنكُمْ إِلَّا خِزْىٌ فِى ٱلْحَيَوٰةِ ٱلدُّنْيَا ۖ وَيَوْمَ
ٱلْقِيَـٰمَةِ يُرَدُّونَ إِلَىٰٓ أَشَدِّ ٱلْعَذَابِ ۗ وَمَا ٱللَّهُ بِغَـٰفِلٍ عَمَّا تَعْمَلُونَ ﴿٨٥﴾

"വേദഗ്രന്ഥത്തിലെ ചില ഭാഗങ്ങൾ വിശ്വസിക്കുകയും മറ്റുചിലത് നിങ്ങൾ തള്ളിക്കളയുകയുമാണോ? എന്നാൽ നിങ്ങളിൽ നിന്ന് അപ്രകാരം പ്രവർത്തിക്കുന്നവർക്ക് ഇഹലോക ജീവിതത്തിൽ അപമാനമല്ലാതെ മറ്റൊന്നും കിട്ടാനില്ല. ഉയിർത്തെഴുന്നേൽപിന്റെ നാളിലാവട്ടെ അതികഠിനമായ ശിക്ഷയിലേക്ക് അവർ തള്ളപ്പെടുകയും ചെയ്യും. നിങ്ങളുടെ പ്രവർത്തനങ്ങളെപ്പറ്റിയൊന്നും അല്ലാഹു അശ്രദ്ധനല്ല." (ബഖറ: 85)

كُتِبَ عَلَيْكُمُ ٱلصِّيَامُ

"നിങ്ങൾക്ക് നോമ്പ് നിർബന്ധമാക്കപ്പെട്ടിരിക്കുന്നു."

كُتِبَ عَلَيْكُمُ ٱلْقِتَالُ وَهُوَ كُرْهٌ لَّكُمْ ۖ

"നിങ്ങളുടെ മേൽ യുദ്ധം നിർബന്ധമാക്കപ്പെട്ടിരിക്കുന്നു. അത് നിങ്ങൾക്ക് അനിഷ്ടകരമാണെന്നിരിക്കെ തന്നെ."

മേൽസൂചിപ്പിച്ച സൂക്തങ്ങളിൽ രണ്ട് നിർബന്ധകാര്യങ്ങളെക്കുറിച്ച് ഖുർആൻ കൽപിക്കുന്നു. അതിന്റെ ഘടനയും ശൈലിയും വാക്കു

കളും ഒരേപോലെയാണ്. എന്നാൽ, ഈ രണ്ടു കൽപനകൾക്കുമിടയിൽ പ്രവൃത്തി പഥത്തിൽ നാം വ്യത്യാസം കാണിക്കുന്നു. നോമ്പിന്റെ കൽപന ഏതുപ്രകാരമാണോ അതേപ്രകാരം തന്നെയാണ് ജിഹാദിനുള്ള കൽപനയും ഖുർആനിൽ വന്നതെന്ന് മേൽസൂക്തങ്ങൾ വ്യക്തമാക്കുന്നു.

നോമ്പിന്റെ ശ്രേഷ്ഠതകളും ശരീഅത്തിൽ അതിനുള്ള സ്ഥാനവും വളരെ ഗൗരവത്തിൽ തന്നെ നാം വീക്ഷിക്കാറുണ്ട്. എന്നാൽ പോരാട്ടത്തിന്റെ കാര്യത്തിൽ ഇതൊക്കെ മറക്കാനാണ് നമുക്ക് താൽപര്യം. നന്മ കൽപിക്കുകയും തിന്മ വിരോധിക്കുകയും ചെയ്യുക അഥവാ ജിഹാദ് തുടരുക എന്നത് ഈമാനിന്റെ തേട്ടമായി തന്നെ പരാമർശിക്കപ്പെട്ട കാര്യമാണ്. പക്ഷേ, ഇതിനെക്കുറിച്ചുള്ള ചർച്ചക്കുതന്നെ ഈമാനിന്റെ വക്താക്കളെന്നു പറയുന്നവർക്ക് താൽപര്യമില്ലാതായിരിക്കുന്നു. നന്മ കൽപിക്കുകയും തിന്മ വിരോധിക്കുകയും ചെയ്യുക എന്ന കാര്യത്തോടു വിമുഖത കാണിച്ചാലുണ്ടാകുന്ന പരിണതികളൊക്കെ ജിഹാദിനോട് വിമുഖത കാണിച്ചാലും സംജാതമാകുമെന്ന് ചുരുക്കം. നിന്ദ്യതയും പതിത്വവുമൊക്കെയായിരിക്കും അതിന്റെ പരിണതി.

إِنَّمَا ٱلْمُؤْمِنُونَ إِخْوَةٌ

"സത്യ വിശ്വാസികൾ സഹോദരങ്ങൾ തന്നെയാണ്". ഈ പരാമർശത്തെക്കുറിച്ച ചർച്ചയിൽ ഒരു വിശ്വാസി മറ്റൊരു വിശ്വാസിയുടെ നന്മക്കുവേണ്ടി പ്രവർത്തിക്കേണ്ടതും പ്രാർഥിക്കേണ്ടതുമാണെന്ന് നാം പറയും. എന്നാൽ വിശ്വസിച്ചവർ അല്ലാഹുവിലും റസൂലിലും വിശ്വസിക്കുന്നതോടൊപ്പംതന്നെ ജിഹാദുകൂടി നടത്തേണ്ടതുണ്ടെന്ന ചർച്ചക്ക് നാം ധൈര്യം കാണിക്കാറില്ല.

إِنَّمَا ٱلْمُؤْمِنُونَ ٱلَّذِينَ ءَامَنُوا۟ بِٱللَّهِ وَرَسُولِهِۦ ثُمَّ لَمْ يَرْتَابُوا۟ وَجَٰهَدُوا۟
بِأَمْوَٰلِهِمْ وَأَنفُسِهِمْ فِى سَبِيلِ ٱللَّهِ

"അല്ലാഹുവിലും അവന്റെ റസൂലിലും വിശ്വസിക്കുകയും അതിൽ യാതൊരു സംശയവും വെച്ചുപുലർത്താതിരിക്കുകയും അല്ലാഹുവിന്റെ മാർഗത്തിൽ തന്റെ ജീവനും സ്വത്തും നൽകി ജിഹാദ് ചെയ്യുന്നവരും മാത്രമാണ് വിശ്വാസികൾ." (ഹുജുറാത്ത് 15). ഈ വിഷയം ഇതേ ഗൗരവത്തോടെ മറ്റൊരു സ്ഥലത്ത് അല്ലാഹു പറയുന്നുണ്ട്.

قُلْ إِن كَانَ ءَابَآؤُكُمْ وَأَبْنَآؤُكُمْ وَإِخْوَٰنُكُمْ وَأَزْوَٰجُكُمْ وَعَشِيرَتُكُمْ
وَأَمْوَٰلٌ ٱقْتَرَفْتُمُوهَا وَتِجَٰرَةٌ تَخْشَوْنَ كَسَادَهَا وَمَسَٰكِنُ تَرْضَوْنَهَآ
أَحَبَّ إِلَيْكُم مِّنَ ٱللَّهِ وَرَسُولِهِۦ وَجِهَادٍ فِى سَبِيلِهِۦ فَتَرَبَّصُوا۟ حَتَّىٰ يَأْتِىَ
ٱللَّهُ بِأَمْرِهِۦ ۗ وَٱللَّهُ لَا يَهْدِى ٱلْقَوْمَ ٱلْفَٰسِقِينَ ﴿٢٤﴾

“(നബിയേ) പറയുക, നിങ്ങളുടെ പിതാക്കളും പുത്രന്മാരും സഹോദരങ്ങളും ഇണകളും ബന്ധുക്കളും നിങ്ങൾ സമ്പാദിച്ചുണ്ടാക്കിയ സ്വത്തുക്കളും നഷ്ടം വരുമെന്ന് നിങ്ങൾ ഭയപ്പെടുന്ന കച്ചവടവും നിങ്ങൾ തൃപ്തിപ്പെടുന്ന പാർപ്പിടങ്ങളും അല്ലാഹുവെക്കാളും അവന്റെ ദൂതനെക്കാളും അവന്റെ മാർഗത്തിലുള്ള ജിഹാദിനെക്കാളും നിങ്ങൾക്ക് പ്രിയപ്പെട്ടതായിരുന്നാൽ അല്ലാഹു അവന്റെ കൽപന കൊണ്ടുവരുന്നതുവരെ നിങ്ങൾ കാത്തിരിക്കുക. അല്ലാഹു ധിക്കാരികളായ ആളുകളെ നേർവഴിയിലാക്കുകയില്ല.” (തൗബ:24)

ഈ വചനത്തിൽ അല്ലാഹുവിനോടും അവന്റെ ദൂതനോടുമുള്ള സ്നേഹത്തിന്റെ തുല്യപദവിതന്നെയാണ് ജിഹാദിനും നൽകിയിട്ടുള്ളത്. എന്നാൽ ജിഹാദിന് ഖുർആൻ നൽകിയ ഈ പദവി നൽകാൻ നാം തയ്യാറാകുന്നില്ല എന്നതാണു സത്യം. ഇനി വാക്യത്തിന്റെ വിവക്ഷ സാന്ദർഭികമോ താൽക്കാലികമോ ആയ രൂപത്തിലാണെന്നാണ് വാദമെങ്കിൽ അതിനു വ്യക്തമായ തെളിവു വേണം. ഇനി, ഒരു പൊതു നിയമവും സ്ഥിരപ്രതിഷ്ഠ നേടിയതുമാണ് മേൽ വിധിയെങ്കിൽ അല്ലാഹുവിനെയും അവന്റെ പ്രവാചകനെയും സ്നേഹിക്കുന്നതിനെക്കുറിച്ച് ഒരു മണിക്കൂർ പ്രസംഗിക്കുമ്പോൾ പത്തുമിനിട്ടെങ്കിലും ജിഹാദിനെക്കുറിച്ച് പറയാൻ നാം ബാധ്യസ്ഥരാണ്. ഇതിനൊക്കെ വിരുദ്ധരായി പിശാചിന്റെ മാർഗത്തിൽ രാവും പകലും പണിയെടുക്കുന്നവർ അല്ലാഹുവിനെയും അവന്റെ പ്രവാചകനെയും സ്നേഹിക്കുന്നവരിൽ എണ്ണപ്പെടുന്നത് ഇത്തരം തെറ്റായ തുലനം ചെയ്യലുകളുടെ അനന്തരഫലമാണ്. അവന്റെ സ്നേഹപ്രകടന വാദഗതിയിൽ ആർക്കും എതിരഭിപ്രായമില്ലാത്തതും ഇതുകൊണ്ടു തന്നെയാണ്.

## മക്കാ മദീനാ കാലഘട്ട വ്യത്യാസം

‘നമ്മൾ ജീവിക്കുന്നത് മക്കീ കാലഘട്ടത്തിനു തുല്യമായ അവസ്ഥയിലാണ്. ജിഹാദ് നിർബന്ധമായത് മദീനാ കാലഘട്ടത്തിലാണ്. അതുകൊണ്ട് ജിഹാദ് നമുക്ക് നിർബന്ധമില്ല’ എന്നു വാദിക്കുന്ന ചിലരുണ്ട്. അത്തരക്കാരോടുള്ള ചോദ്യമിതാണ്-ശരീഅത്തിന്റെ വിധികളിൽ മക്കി-മദീനി* വേർതിരിവിന് എന്ത് അടിസ്ഥാനമാണുള്ളത്? ഖുർആനിൽ വിധി നിയമങ്ങൾ മക്കി-മദീനി എന്ന രീതിയിലല്ല ക്രമപ്പെടുത്തിയിരിക്കുന്നത്. മറിച്ച്, മദീനി സൂറത്തുകളാണ് ആദ്യം സ്ഥാനം നേടിയിട്ടുള്ളത്. അതിലാകട്ടെ സാമൂഹ്യജീവിതത്തിൽ അനുവർത്തിക്കേണ്ട ഒട്ടനവധി നിയമങ്ങൾ അവതീർണമാണുതാനും. ഖുർആനിലോ അതിന്റെ വ്യാഖ്യാനങ്ങളിലോ ഹദീസിലോ കർമശാസ്ത്ര ഗ്രന്ഥങ്ങളിലോ

---

***മക്കി-മദീനി:** ഹിജ്റക്ക് മുമ്പ് അവതരിച്ച സൂറകൾ മക്കിയ്യഃ എന്നും ഹിജ്റക്ക് ശേഷം അവതരിച്ച സൂറകൾ മദനിയ്യഃ എന്നും അറിയപ്പെടുന്നു.

എവിടെയും മക്കീ-മദീനി വേർതിരിവ് ദൃശ്യമല്ല. ഇനി ഇതിനെ ആരെ ങ്കിലും ഒരടിസ്ഥാന മാനദണ്ഡമായി സ്വീകരിക്കുന്നുവെങ്കിൽ അതിന്റെ ഫലം വളരെ ഭയാനകമായിരിക്കും. അത്തരക്കാർക്ക് മദീനി ഘട്ടത്തിൽ അവതീർണമായ സാമൂഹിക നിയമങ്ങളിൽ നിന്നും അതുവഴി വിട്ടുനി ൽക്കാൻ സാധിക്കും. മദീനി ഘട്ടത്തിൽ നിഷിദ്ധമാക്കിയ പലകാര്യങ്ങ ളും ഇപ്പോളവർക്ക് അനുഷ്ഠിക്കേണ്ടി വരില്ല. ചുരുക്കത്തിൽ നിർബ ന്ധ ബാധ്യതകളിൽ നിന്നു വിട്ടുനിൽക്കാനും നിഷിദ്ധമായതു ചെയ്യാ നുമുള്ള പാത ഇവർക്ക് തുറന്നുകിട്ടുമെന്നർഥം.

മക്ക മദീനി വേർതിരിവിന് യാതൊരു അടിസ്ഥാനവുമില്ല എന്നതാ ണ് സത്യം. മറിച്ച്, അല്ലാഹുവിന്റെയും റസൂലിന്റെയും കൽപനകൾ അംഗീകരിക്കലും അത് പ്രാവർത്തികമാക്കലും സത്യവിശ്വാസികളുടെ മേൽ നിർബന്ധമാണ്. നിബന്ധനകൾ പൂർത്തിയാക്കാൻ കഴിവുള്ള ഓരോ വ്യക്തിയും, ഇസ്‌ലാമിക വിധികൾ അനുസരിക്കണം. നിബന്ധ നകൾ പൂർത്തിയാകാത്തതുകൊണ്ടും കഴിവില്ലാത്തവർക്കും ഇസ്‌ലാം ഇളവ് അനുവദിക്കുന്നുണ്ട്. ചില ആളുകളുടെ മേലോ അല്ലെങ്കിൽ ഏതെങ്കിലും പ്രദേശത്തോ ശരീഅത്തിന്റെ ഏതെങ്കിലും വിധി നടപ്പാ ക്കുന്നതിൽ ഇളവുണ്ടെങ്കിൽ പോലും ദീനിന്റെ മുഴുവൻ ഭാഗങ്ങളും വിശദീകരിക്കാൻ അവർ ബാധ്യസ്ഥരാണ്. ഏതെങ്കിലും ഒരു ഭാഗം മാറ്റി നിറുത്താൻ പാടില്ല. എന്തുകൊണ്ടെന്നാൽ കഴിവും നിബന്ധന യും എപ്പോൾ പൂർത്തിയാകുന്നുവോ അപ്പോഴത് പ്രവൃത്തി പഥത്തിൽ കൊണ്ടുവരാൻ കഴിയണം. മറ്റൊരു പ്രധാനകാര്യം, പല നിബന്ധനക ളും നാം സ്വയം പൂർത്തിയാക്കേണ്ട കാര്യങ്ങളാണ്. ഉദാഹരണമായി നമസ്കാരം ശരിയാകണമെങ്കിൽ അംഗശുദ്ധി വരുത്തണം. അംഗ ശുദ്ധിക്കുവേണ്ടത് നാം സ്വയം കണ്ടെത്തണം. നമസ്കാരം നിർബന്ധ മായ ഒരാളുടെ ബാധ്യതയാണിത്. ജിഹാദിനെ സംബന്ധിച്ചുള്ള വിധി യും ഇങ്ങനെ തന്നെയാണ്.

### ജിഹാദ് നിർബന്ധമാകാനുള്ള കാരണങ്ങൾ

ജിഹാദിന്റെ നിർബന്ധത്തെ സൂചിപ്പിക്കുന്ന ഖുർആനിക വചനങ്ങ ളിൽ ചിലത് താഴെ ചേർക്കുന്നു.

كُتِبَ عَلَيْكُمُ ٱلْقِتَالُ وَهُوَ كُرْهٌ لَّكُمْ ۖ وَعَسَىٰٓ أَن تَكْرَهُوا۟ شَيْـًٔا
وَهُوَ خَيْرٌ لَّكُمْ ۖ وَعَسَىٰٓ أَن تُحِبُّوا۟ شَيْـًٔا وَهُوَ شَرٌّ لَّكُمْ ۗ وَٱللَّهُ يَعْلَمُ
وَأَنتُمْ لَا تَعْلَمُونَ ﴿٢١٦﴾

“യുദ്ധം ചെയ്യാൻ നിങ്ങൾക്കിതാ നിർബന്ധ കൽപന നൽകപ്പെട്ടിരി ക്കുന്നു. അതാകട്ടെ നിങ്ങൾക്ക് അനിഷ്ടകരമാകുന്നു. എന്നാൽ ഏതൊ

രു കാര്യം നിങ്ങൾ വെറുക്കുന്നുഭവാ അതു നിങ്ങൾക്ക് ഗുണകരമായിരിക്കുകയും, ഏതൊരു കാര്യം നിങ്ങൾ ഇഷ്ടപ്പെടുന്നുവോ അതു നിങ്ങൾക്ക് ദോഷകരമായിരിക്കുകയും ചെയ്തെന്നു വരാം. അല്ലാഹു അറിയുന്നു. നിങ്ങൾ അറിയുന്നില്ല." (ബഖറ: 216)

وَقَـٰتِلُوا۟ ٱلْمُشْرِكِينَ كَآفَّةً كَمَا يُقَـٰتِلُونَكُمْ كَآفَّةً ۚ وَٱعْلَمُوٓا۟ أَنَّ ٱللَّهَ مَعَ ٱلْمُتَّقِينَ ﴿٣٦﴾

"മുശ്രിക്കുകളോട് ആകമാനം നിങ്ങൾ യുദ്ധം ചെയ്യുക. അവർ ആകമാനം നിങ്ങളോട് യുദ്ധം ചെയ്യുന്നതുപോലെ. അറിയുക, തീർച്ചയായും അല്ലാഹു സൂക്ഷ്മത പാലിക്കുന്നവരോടൊപ്പമാണ്." (തൗബ 36)

قَـٰتِلُوا۟ ٱلَّذِينَ لَا يُؤْمِنُونَ بِٱللَّهِ وَلَا بِٱلْيَوْمِ ٱلْـَٔاخِرِ وَلَا يُحَرِّمُونَ مَا حَرَّمَ ٱللَّهُ
وَرَسُولُهُۥ وَلَا يَدِينُونَ دِينَ ٱلْحَقِّ مِنَ ٱلَّذِينَ أُوتُوا۟ ٱلْكِتَـٰبَ حَتَّىٰ يُعْطُوا۟
ٱلْجِزْيَةَ عَن يَدٍ وَهُمْ صَـٰغِرُونَ ﴿٢٩﴾

"വേദം നൽകപ്പെട്ടവരുടെ കൂട്ടത്തിൽ അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കാതിരിക്കുകയും അല്ലാഹുവും അവന്റെ റസൂലും നിഷിദ്ധമാക്കിയത് നിഷിദ്ധമായി ഗണിക്കാതിരിക്കുകയും സത്യമതത്തെ മതമായി സ്വീകരിക്കാതിരിക്കുകയും ചെയ്യുന്നവരോട് നിങ്ങൾ യുദ്ധം ചെയ്തുകൊള്ളുക. അവർ കീഴൊതുങ്ങിക്കൊണ്ട് കൈയോടെ കപ്പം കൊടുക്കുന്നതു വരെ." (തൗബ 29)

ഒരു ഹദീസ് കാണുക.

قال رسول الله ﷺ : الجهاد واجب مع كل امير برا كان فاجرا (ابوداوٗد)

"എല്ലാ അമീറിന്റെ മേലും ജിഹാദ് നിർബന്ധമാണ്. അവൻ പുണ്യവാനായാലും തെമ്മാടിയായാലും ശരി." (അബൂദാവൂദ്)

മറ്റൊരു ഹദീസിൽ ഇങ്ങനെ കാണാം.

امرت ان اقاتل الناس حتى يشهدوا ان لااله الا الله وان محمدا رسول الله ويقيموا الصلوة ويوتوا
الزكوة فاذا فعلوا عصموا منى دماءهم واموالهم الا بحقما وحسابهم على الله (مسلم شريف)

"ജനങ്ങൾ അല്ലാഹുവിലും അവന്റെ പ്രവാചകനിലും വിശ്വസിക്കുന്നതുവരെ യുദ്ധം ചെയ്യാൻ എന്നോട് കൽപിക്കപ്പെട്ടിരിക്കുന്നു. അതുപോലെ നമസ്കാരം നിലനിർത്തുന്നതുവരെയും സകാത്ത് കൊടുക്കുന്നതുവരെയും. അങ്ങനെ പ്രവർത്തിച്ചാൽ ന്യായമായ രീതിയിൽ അവരുടെ രക്തവും ധനവും സുരക്ഷിതമായിരിക്കും. അവരുടെ യഥാർഥ കണക്കെടുപ്പ് അല്ലാഹുവിന്റെ മേലാണ്." (മുസ്ലിം)

**ഫർള് കിഫായ (സാമൂഹ്യ ബാധ്യത)**

മേൽ ഉദ്ധരിച്ച ആയത്തുകളുടെയും ഹദീസുകളുടെയും അടിസ്ഥാനത്തിൽ ജിഹാദ് നിർബന്ധ ബാധ്യതയാണെന്ന കാര്യത്തിൽ പണ്ഡി

തന്മാർ ഏകോപിച്ചിരിക്കുന്നു. എന്നാൽ നിരവധി കർമശാസ്ത്ര പണ്ഡി തരും ഇതര പണ്ഡിതരും ജിഹാദ് ഫർള് കിഫായയാണെന്നാണ് അം ഗീകരിക്കുന്നത്. ജിഹാദ് ഫർള് ഐൻ (വ്യക്തിബാധ്യത) ആണെന്ന് കരുതുന്ന പണ്ഡിതരും ഉണ്ട്.

സൂറത്തു തൗബയിലെ وَمَا كَانَ ٱلْمُؤْمِنُونَ لِيَنفِرُوا۟ * എന്നു തുടങ്ങുന്ന ആയത്തും അതുപോലെ لَّا يَسْتَوِى ٱلْقَٰعِدُونَ ** എന്നു തുടങ്ങുന്ന സൂറ ത്തു നിസാഇലെ ആയത്തിന്റെയും അടിസ്ഥാനത്തിൽ കൂടുതൽ ശരി യായത് ജിഹാദ് ഫർള് കിഫായ ആണെന്ന് മനസ്സിലാക്കലാണ്. ചില പൂർവിക പണ്ഡിതന്മാർ ജിഹാദ് സുന്നത്താണെന്ന് പറഞ്ഞിട്ടുണ്ട്. എ ന്നാൽ ഇത് ഫർള് ഐനിനെ ദുർബലപ്പെടുത്താൻ വേണ്ടി പറഞ്ഞതാ ണ് എന്ന് മനസ്സിലാകുന്നു. ഇതിൽ നിന്നും ജിഹാദ് ഫർള് കിഫായയാ ണെന്നതിന് കൂടുതൽ ബലം ലഭിക്കുന്നു. ജിഹാദിനെ സംബന്ധിച്ച ആയത്തുകളും ഹദീസുകളും അത് ഫർളാണ് എന്നതിന് തെളിവല്ലെ ങ്കിൽ പിന്നെ ഒരു കാര്യം നിർബന്ധമാകാൻ വേണ്ട മാനദണ്ഡം എന്താണ്?

### ഫർള് ഐൻ (വൈയക്തിക ബാധ്യത)

ജിഹാദ് ഫർള് ഐൻ ആയിത്തീരുന്നത് മൂന്ന് അവസരങ്ങളിലാണെ ന്നാണ് പണ്ഡിതമതം.

1. ശത്രു മുസ്ലിം പ്രദേശത്തെ അക്രമിച്ചാൽ
2. മുസ്ലിം സമൂഹത്തിന്റെ അമീർ ജിഹാദ് പ്രഖ്യാപിച്ചാൽ
3. മുസ്ലിങ്ങളും സത്യനിഷേധികളും പരസ്പരം ഏറ്റുമുട്ടാൻ ഒരു ങ്ങി നിന്നു കഴിഞ്ഞാൽ.

### ആന്തരിക കാരണം

ജിഹാദ് നിർബന്ധമാക്കപ്പെട്ടത് എന്തിന്? എന്ന ചോദ്യത്തിന് മേലു ദ്ധരിച്ച ആയത്തുകളും ഹദീസുകളും വേണ്ടത്ര മറുപടി നൽകുന്നുണ്ട്. എന്നാൽ ഇതിന്റെ നസ്സിൽ (പ്രമാണയോഗ്യമായ തെളിവ്) നിന്നു പ ണ്ഡിതന്മാർ ഇതിന്റെ ആന്തരിക തലത്തെക്കൂടി പരിഗണിക്കുന്നുണ്ട്. ഇതിന്റെ ആന്തരിക കാരണം കുഫ്റാണെന്നാണ് ഇമാം ശാഫിഈ (റ)യുടെ അഭിപ്രായം. ഭൂരിപക്ഷം പണ്ഡിതന്മാരും ഖിതാൽ (യുദ്ധം)

---

* "സത്യവിശ്വാസികൾ ഒന്നടങ്കം യുദ്ധത്തിന് പുറപ്പെടേണ്ടതുണ്ടായിരുന്നില്ല. അവരിൽ ഓരോ സമൂഹത്തിൽ നിന്നും ഒരു സംഘം ദീനിൽ വ്യുൽപ്പത്തി നേ ടുന്നതിനുവേണ്ടി പുറപ്പെടാത്തതെന്തുകൊണ്ട്? " (തൗബ 122)

** "വിശ്വസിച്ച ജനത്തിൽ, ന്യായമായ കാരണമില്ലാതെ വീട്ടിലിരിക്കുന്നവരും, തങ്ങളുടെ ജീവധനാദികളാൽ ദൈവിക സരണിയിൽ സമരം ചെയ്യുന്നവരും ഒരുപോലെയല്ല. ജീവധനാദികൾകൊണ്ട് സമരം ചെയ്യുന്നവരെ വെറുതെയിരി ക്കുന്നവരെക്കാൾ അല്ലാഹു പദവിയിൽ ശ്രേഷ്ഠരാക്കിയിട്ടുണ്ട്." (നിസാഅ് 95)

ആണെന്ന് അഭിപ്രായപ്പെടുന്നവരാണ്. ഈ രണ്ട് അഭിപ്രായത്തിൽ നിന്നും ഇമാം ശാഫിഈ (റ) യുടെ അഭിപ്രായം എല്ലാ സത്യനിഷേധികളോടും ജിഹാദ് ചെയ്യപ്പെടണമെന്നും കൊലചെയ്യപ്പെടണമെന്നുമാണെന്നുള്ള തെറ്റുധാരണ കടന്നുവരാനിടയുണ്ട്. എന്നാൽ ഇമാം ശാഫിഈ (റ) തന്റെ 'അൽ ഉമ്മി'ൽ വ്യക്തമാക്കുന്നത്, യുദ്ധകാലത്തു പോലും സ്ത്രീകളെയും കുട്ടികളെയും ആരാധനാലയങ്ങളിൽ ആരാധനയിൽ മുഴുകിയവരെയും കൊലചെയ്യാൻ പാടില്ലെന്നാണ്. ഇതിൽ നിന്ന് ജിസ്‌യ വാങ്ങാൻ പാടില്ല എന്നാണ് ഇമാം ശാഫിയുടെ അഭിപ്രായം എന്നു തോന്നിപ്പോകും. എന്നാൽ, ജിസ്‌യ വാങ്ങാമെന്നുതന്നെയാണ് ഇമാം ശാഫിഈയുടെ അഭിപ്രായം. എന്തുകൊണ്ടെന്നാൽ ഖുർആൻ വളരെ വ്യക്തമായി പറഞ്ഞ കാര്യമാണ് വേദക്കാർ കീഴൊതുങ്ങിക്കൊണ്ട് ജിസ്‌യ നൽകാൻ തയ്യാറായാൽ പിന്നെ അവരോടു യുദ്ധം ചെയ്യാൻ പാടില്ല എന്ന്.

ഇതേപ്രകാരം ഭൂരിപക്ഷം പണ്ഡിതന്മാരുടെ അഭിപ്രായത്തെപ്പറ്റിയും ഒരു സംശയം തോന്നാൻ ഇടയുണ്ട്. ഇങ്ങോട്ടു യുദ്ധം ചെയ്യാത്തവരോട് അങ്ങോട്ട് ജിഹാദ് നടത്തേണ്ടതില്ല എന്ന്. ഇങ്ങോട്ടു യുദ്ധം ചെയ്യുന്നവരോടുമാത്രം അങ്ങോട്ടു യുദ്ധം ചെയ്യുക എന്ന വാദമല്ല ഭൂരിപക്ഷം പണ്ഡിതന്മാരുടെയും അഭിപ്രായം. മറിച്ച്, സത്യനിഷേധികൾ ഇസ്‌ലാം സ്വീകരിക്കുകയോ അല്ലെങ്കിൽ ജിസ്‌യ നൽകി കീഴൊതുങ്ങാൻ തയ്യാറാകുകയോ ചെയ്യാത്ത പക്ഷം നാട്ടിൽ സമാധാനത്തോടുകൂടി കഴിഞ്ഞുകൂടുന്ന സത്യനിഷേധികളോടുപോലും യുദ്ധം ചെയ്യണമെന്നാണ് പണ്ഡിതമതം.

ഇമാം ശാഫിഈയുടെയും മറ്റു കർമശാസ്ത്ര പണ്ഡിതന്മാരുടെയും അഭിപ്രായങ്ങളിൽ അടിസ്ഥാനപരമായ യാതൊരു വ്യത്യാസവുമില്ലെന്ന് ഇതിൽ നിന്ന് മനസ്സിലാവുന്നു. ഇതിനുബോൽപലകമായി സൂറത്തുത്തൗബയിലെ 29-ാം സൂക്തത്തിന് പണ്ഡിതന്മാർ നൽകിയ വിശദീകരണം ഇവിടെ ഉദ്ധരിക്കാം. അതിലൂടെ ഈ വിഷയകമായി കൂടുതൽ വ്യക്തത കിട്ടാൻ അതുപകരിക്കും.

حَتَّىٰ يُعْطُوا۟ ٱلْجِزْيَةَ عَن يَدٍ وَهُمْ صَـٰغِرُونَ ﴿٢٩﴾

"അവർ കീഴൊതുങ്ങിക്കൊണ്ട് കൈയോടെ കപ്പം കൊടുക്കുന്നതു വരെ (അവരോട് യുദ്ധം ചെയ്തുകൊള്ളുക)." (തൗബ 29)

മൗലാനാ മുഫ്തി ഷഫീ സാഹിബ് പറയുന്നു: "ജിസ്‌യ എന്ന പദത്തിന്റെ അർഥം 'പകരം/പ്രതിഫലം' എന്നാണ്. സത്യനിഷേധികളിൽ നിന്ന് കൊലക്കുപകരം ഈടാക്കുന്ന തുകയെന്നാണ് ശരീഅത്ത് ഭാഷയിൽ ഇതിനർഥം. ശിർക്കും കുഫ്‌റും അല്ലാഹുവിനും റസൂലിനുമെതിരെ കലാപം സൃഷ്ടിക്കലാണ്. അതുകൊണ്ടു തന്നെ അവർ വധ

ശിക്ഷക്ക് അർഹരാണ്. എന്നാൽ, അല്ലാഹു അവന്റെ കാരുണ്യത്തിൽ നിന്നും ഇവരുടെ ശിക്ഷ ലഘൂകരിച്ചുകൊടുക്കുകയാണുണ്ടായത്. അവർ ജിസ്യ നൽകി അച്ചടക്കമുള്ള പ്രജകളായി ജീവിക്കാൻ തയ്യാറാകുന്നുവെങ്കിൽ ഒരു നിശ്ചിത സംഖ്യ ജിസ്യ നൽകി അവർക്ക് സംരക്ഷണം നൽകുന്നു." (മആരിഫുൽ ഖുർആൻ)

വേദക്കാരോട് ഖുർആൻ പ്രഖ്യാപിച്ച ജിഹാദ് (ഖിതാൽ) അവർക്കുമാത്രം ബാധകമായതല്ല. മറിച്ച്, സത്യനിഷേധികളിൽ പെട്ട എല്ലാ വിഭാഗങ്ങൾക്കുമെതിരെ ഈ നിയമം ബാധകമാണ്.

മൗലാനാ അമീൻ അഹ്സൻ ഇസ്‌ലാഹി എഴുതുന്നു.

حَتَّىٰ يُعْطُوا۟ ٱلْجِزْيَةَ عَن يَدٍ وَهُمْ صَـٰغِرُونَ ﴿٢٩﴾ ഇവിടെ يَدٍ എന്ന പദത്തിന്റെ ശരിയായ അർഥം 'കൈ' എന്നാണ്. എന്നാൽ, മേൽക്കോയ്മ, ആധിപത്യം, അധികാരം എന്നർഥത്തിലൊക്കെ ഈ പദം ഉപയോഗിക്കാറുണ്ട്. അവർ ജിസ്യ നൽകുന്നുവെന്നത് നിങ്ങളുടെ അധികാരത്തിന്റെയും മേൽക്കോയ്മയുടെയും അനന്തരഫലമായിരിക്കണം. മറ്റൊരർഥത്തിൽ പറഞ്ഞാൽ അവരോട് യുദ്ധം ചെയ്തു കീഴടക്കിയ ശേഷം അവരുടെ തുടർജീവിതത്തിന് ഒന്നുകിൽ സത്യദീൻ അംഗീകരിക്കുകയോ അല്ലെങ്കിൽ കൈകെട്ടി നിന്ന് ജിസ്യ നൽകാൻ തയ്യാറാകുകയോ വേണമെന്നർഥം. صَـٰغِرُونَ നിങ്ങളുടെ കീഴിൽ നിങ്ങളുടെ പ്രജകളായിക്കൊണ്ടാണ് അവർ കഴിയേണ്ടത്. യഥാർഥത്തിൽ ഇവിടെ വിശദീകരിക്കപ്പെട്ട വിധി വേദക്കാരുമായി (യഹൂദികളും ക്രിസ്ത്യാനികളും) ബന്ധപ്പെടുന്നതാണ്. എന്നാൽ സ്വഹാബിമാരുടെ കാലത്തുതന്നെ എല്ലാ അമുസ്‌ലിങ്ങളുടെ മേലും ബാധകമാക്കിയിരുന്നു ഈ വിധി. അഗ്നി ആരാധകരെ വേദക്കാരോട് ഉപമിച്ചുകൊണ്ട് അവരോട് ഇതേ നടപടിയാണ് സ്വീകരിച്ചിട്ടുള്ളത്. ഇനി ഈ വിഷയകമായി പണ്ഡിതന്മാരിൽ അഭിപ്രായ വ്യത്യാസം ഉണ്ടെങ്കിൽ തന്നെ അത് ശാഖാപരമായതു മാത്രമാണ്. (തദബ്ബുറെ ഖുർആൻ)

മൗലാനാ മൗദൂദി സാഹിബിന്റെ ഉദ്ധരണി ശ്രദ്ധിക്കൂ.

"യുദ്ധത്തിന്റെ ലക്ഷ്യം അവർ വിശ്വസിക്കുകയോ സത്യദീനിനെ അനുസരിക്കുകയോ ചെയ്യണമെന്നതല്ല. മറിച്ച് അവരുടെ സ്വയം നിർണയാവകാശവും അധികാരവും അവസാനിക്കുക എന്നതാണ്. ഭൂമിയിൽ വിധികർത്താക്കളും കൽപനാധികാരമുള്ളവരുമായി അവർ നിലനിൽക്കാൻ പാടില്ല. ഭൂമിയിലെ ജീവിത വ്യവസ്ഥിതിയുടെ കടിഞ്ഞാണും ഭരണാധികാരവും നേതൃത്വപദവിയും സത്യദീനിന്റെ അനുയായികൾക്കായിരിക്കണം. സത്യനിഷേധികൾ ഇവരെ അനുസരിക്കുന്നവരും പിൻപറ്റുന്നവരുമായി മാറണം.

മുസ്‌ലിങ്ങളെ സംബന്ധിച്ചടത്തോളം പത്തൊൻപതാം നൂറ്റാണ്ട്

നിന്ദ്യതയുടെ കാലഘട്ടമാണ്. ഈ കാലയളവിൽ മുസ്‌ലിങ്ങളുടെ ഭാഗത്തുനിന്നും ജിസ്‌യയുടെ കാര്യത്തിൽ അനാവശ്യമായ വിട്ടുവീഴ്ചകൾ ഉണ്ടായിട്ടുണ്ട്. ആ നൂറ്റാണ്ടിന്റെ സ്മാരകങ്ങളായി കുറെ ആളുകൾ ഇപ്പോഴും ജീവിക്കുന്നു. ഈ മതത്തെ സംസ്കരിച്ചുകൊണ്ടിരിക്കുകയാണെന്നാണ് അവരുടെ വാദം. എന്നാൽ, ഇവരുടെ വാദങ്ങളെക്കാളൊക്കെ മഹോന്നതമാണ് അല്ലാഹുവിന്റെ മതം. അല്ലാഹുവിന്റെ ശത്രുക്കൾക്കു മുമ്പിൽ ക്ഷമാപണം നടത്തേണ്ട ആവശ്യം അതിനില്ല. ഇതിനുള്ള കാരണം വളരെ ലളിതമാണ്. ആരെങ്കിലും അല്ലാഹുവിന്റെ ദീൻ സ്വീകരിക്കാൻ തയ്യാറാകാതെ സ്വന്തം നിലക്കോ അല്ലെങ്കിൽ മറ്റുള്ളവരാലോ നിർവചിക്കപ്പെട്ട തെറ്റായ പാതയിൽ സഞ്ചരിക്കാൻ ആഗ്രഹിക്കുന്നുവെങ്കിൽ അവർക്ക് അങ്ങനെ പ്രവർത്തിക്കാം. അതിൽ കവിഞ്ഞ് ദൈവിക ഭൂമിയിൽ ഒരിടത്തും അധികാരത്തിന്റെയോ, ഭരണചക്രത്തിന്റെയോ കടിഞ്ഞാൺ പിടിക്കാനുള്ള അവകാശം അവർക്കില്ല. മനുഷ്യരുടെ സാമൂഹ്യ വ്യവസ്ഥിതി തങ്ങളുടെ വഴികേടിനനുസൃതമായി സ്ഥാപിക്കാനോ നടത്താനോ ഉള്ള അവകാശവുമില്ല. ഈ കാര്യങ്ങളൊക്കെ എവിടെ അവർക്കു ലഭ്യമാകുന്നുവോ അവിടെ അരക്ഷിതാവസ്ഥയും കുഴപ്പവും നടമാടിക്കൊണ്ടിരിക്കും. സത്യനിഷേധികളെ അതിൽ നിന്നു പുറത്താക്കുകയും അവരെ ശരിയായ വ്യവസ്ഥിതിക്ക് കീഴിൽ കൊണ്ടുവരികയും ചെയ്യുക എന്നത് സത്യവിശ്വാസികളുടെ കടമയാണ്." (തഫ്ഹീമുൽ ഖുർആൻ)

നമ്മുടെ ചർച്ചയുടെ രത്നച്ചുരുക്കം ഇതാണ്, അറേബ്യൻ ഉപദ്വീപിന്റെ പരിധിയിൽ ജിഹാദിനുള്ള മാനദണ്ഡം സത്യനിഷേധം എന്നതു മാത്രമാണ്. അതായത് അവിടെ കുഫ്റിന്റെ ആധിക്യം എന്നതു വളരെ വിദൂരമായ കാര്യമാണ്. ഒരു നിലക്കും സത്യനിഷേധത്തെ അവിടെ വെച്ചുപൊറുപ്പിക്കില്ല. സത്യനിഷേധികൾക്കു രണ്ടേ രണ്ടു മാർഗമേ അവിടെയുള്ളൂ. ഒന്നുകിൽ ഇസ്‌ലാം സ്വീകരിക്കുക അല്ലെങ്കിൽ വധിക്കപ്പെടുക. മൂന്നാമതൊരു മാർഗം അവർക്കില്ല. അറേബ്യൻ ഉപദ്വീപൊഴികെയുള്ളിടത്തൊക്കെ കുഫ്റിനെ സഹിക്കേണ്ടി വരും. എന്നാൽ കുഫ്റിന്റെ ആധിപത്യം എവിടെയും സ്വീകാര്യമല്ല തന്നെ. മറ്റൊരു രീതിയിൽ പറഞ്ഞാൽ എവിടെ കുഫ്റിന്റെ ആധിപത്യമുണ്ടോ അവിടെ ജിഹാദ് നിർബന്ധമാണ്. ളുഹർ നമസ്കാരത്തിന് സമയമാകാൻ സൂര്യൻ മധ്യാഹ്നത്തിൽ നിന്നു തെറ്റുക എന്നത് നിർബന്ധമാണെന്നതു പോലെയാണ് ജിഹാദ് നിർബന്ധമാകുന്നതിനു കുഫ്റും കുഫ്റിന്റെ ആധിക്യവും നിലനിൽക്കുകയെന്നത്.

### ജിഹാദ് നിർബന്ധ ബാധ്യതയാകുന്നവർ

ആരുടെ മേലാണ് ജിഹാദ് നിർബന്ധ ബാധ്യതയാകുന്നത്? അതിന് എന്തെല്ലാം വിശേഷണങ്ങൾ പൂർത്തിയാകണം? എന്തെല്ലാം വേണ്ട

തില്ല? ഉദാഹരണത്തിന് നമസ്കാരം നിർബന്ധമായ ഒരു ആരാധനയാണ്. എങ്കിലും വ്യക്തികൾക്കത് നിർബന്ധമാകണമെങ്കിൽ അവരിൽ ചില നിബന്ധനകൾ പൂർത്തിയായിരിക്കണം. ഉദാഹരണത്തിന് കുട്ടികൾക്കും വിശേഷബുദ്ധിയില്ലാത്തവർക്കും നമസ്കാരം നിർബന്ധമില്ല. ഇതേ പ്രകാരം ജിഹാദ് സ്വന്തം നിലക്ക് നിർബന്ധമാണെങ്കിലും അതിന്റെ നിർവഹണത്തിന് വ്യക്തിയിൽ ചില നിബന്ധനകൾ പൂർത്തിയാകണം. ഖുർആൻ പറയുന്നു:

لَّيْسَ عَلَى ٱلْأَعْمَىٰ حَرَجٌ وَلَا عَلَى ٱلْأَعْرَجِ حَرَجٌ
وَلَا عَلَى ٱلْمَرِيضِ حَرَجٌ

"അന്ധന്റെമേലും കുരുടന്റെമേലും മുടന്തന്റെമേലും രോഗിയുടെ മേലും കുറ്റമില്ല." (ഫത്ഹ് 17)

لَّيْسَ عَلَى ٱلضُّعَفَآءِ وَلَا عَلَى ٱلْمَرْضَىٰ وَلَا عَلَى ٱلَّذِينَ لَا يَجِدُونَ مَا
يُنفِقُونَ حَرَجٌ إِذَا نَصَحُوا۟ لِلَّهِ وَرَسُولِهِۦ

"ബലഹീനരുടെ മേലും, രോഗികളുടെ മേലും, ചെലവഴിക്കാൻ യാതൊന്നും കിട്ടാത്തവരുടെ മേലും അവർ അല്ലാഹുവിനോടും റസൂലിനോടും ഗുണകാംക്ഷയുള്ളവരാണെങ്കിൽ (യുദ്ധത്തിനു പോകാത്തതിന്റെ പേരിൽ) യാതൊരു കുറ്റവുമില്ല." (തൗബ 91)

അന്ധനും രോഗിക്കും മുടന്തനും ഒന്നിനും വകയില്ലാത്തവനും ജിഹാദ് നിർബന്ധമില്ല എന്ന് മേൽസൂക്തം വ്യക്തമാക്കുന്നു. ഇതുപോലെ ശരീഅത്തിന്റെ മറ്റു ചില തെളിവുകളുടെ അടിസ്ഥാനത്തിൽ ബുദ്ധി, പ്രായപൂർത്തി, പുരുഷൻ, സ്വതന്ത്രൻ ഇതൊക്കെത്തന്നെ ജിഹാദിനുള്ള നിബന്ധനകളായി പരിഗണിക്കുന്നുണ്ട്. അതായത് കാഫിർ, പ്രായപൂർത്തിയാകാത്തവർ, സ്ത്രീ, അടിമ, സ്വബോധമില്ലാത്തവർ ഇവരുടെമേൽ ജിഹാദ് നിർബന്ധമില്ല എന്നർഥം.

بدائع الصنائع എന്ന ഗ്രന്ഥത്തിൽ കാണാം:

"അന്ധനും മുടന്തനും വികലാംഗനും വൃദ്ധനും രോഗിക്കും ദുർബലനും യാതൊന്നിനും വകയില്ലാത്തവന്റെ മേലും ജിഹാദ് നിർബന്ധമില്ല."

'ഹിദായത്തി'ൽ ഇങ്ങനെ കാണാം:

"സത്യ നിഷേധികൾ ഇങ്ങോട്ടു യുദ്ധം ചെയ്യുന്നില്ലെങ്കിൽപോലും അവരോടു യുദ്ധം ചെയ്യൽ നിർബന്ധമാണ്. എന്നാൽ കുട്ടികൾ (എന്തുകൊണ്ടെന്നാൽ കരുണ അർഹിക്കുന്നവരാണ്), അടിമകൾ (അയാൾക്ക് ഉടമയുടെ അനുവാദം ആവശ്യമാണ്), സ്ത്രീകൾ (സ്ത്രീകൾക്ക്

ഭർത്താവിന്റെ അനുമതിയും ആവശ്യമായതിനാൽ), അന്ധൻ, മുടന്തൻ എന്നിവരുടെ മേലും ജിഹാദ് നിർബന്ധമില്ല. എന്നാൽ ഏതെങ്കിലും പട്ടണത്തിൽ ശത്രു ആക്രമണം തുടങ്ങിക്കഴിഞ്ഞാൽ പ്രതിരോധിക്കൽ മേൽപറഞ്ഞവർക്കും ബാധ്യതയായിത്തീരും. ആ സന്ദർഭത്തിൽ അടിമക്ക് യജമാനന്റെ അനുമതിയോ, ഭാര്യക്ക് ഭർത്താവിന്റെ അനുമതിയോ വാങ്ങേണ്ടതില്ല. പ്രതിരോധ യുദ്ധം ഫർള് ഐൻ (വൈയക്തിക ബാധ്യത) ആണ്.

ജിഹാദ് നിർബന്ധമാകുന്നതിനും അതിന്റെ നിർവഹണ ബാധ്യതക്കും ഇതിനപ്പുറം മറ്റു നിബന്ധനകളൊന്നുമില്ല എന്ന് മേൽസൂചിപ്പിച്ച തെളിവുകളുടെ അടിസ്ഥാനത്തിൽ ഉറപ്പിച്ചു പറയാൻ സാധിക്കും. അതുകൊണ്ട് ഏതെങ്കിലും പ്രദേശത്തെ മുസ്‌ലിമിന് ജിഹാദ് നിർബന്ധമില്ല എന്നോ, അതിന്റെ നിർവഹണം തങ്ങളുടെ ബാധ്യതയല്ല എന്നോ പറയാൻ പാടുള്ളതല്ല. കാരണം, ഭൂമിയിൽ അധിക സ്ഥലത്തും കുഫ്റിന്റെയോ, ശിർക്കിന്റെയോ ആധിപത്യം കൊടികുത്തി വാഴുന്നുണ്ട്. ഇത് ജിഹാദ് നിർബന്ധമാകാനുള്ള മാനദണ്ഡമാണ്. ഖുർആന്റെ പ്രഖ്യാപനം ഇക്കാര്യത്തിൽ ഖണ്ഡിതമാണുതാനും.

### ജിഹാദിന് അമീർ നിർബന്ധമാണോ?

ഇവിടെ പ്രസക്തമാകുന്ന മറ്റൊരു ചോദ്യം ജിഹാദിന് ഒരു അമീർ (നേതാവ്) ഉണ്ടായിരിക്കണമോ എന്നതാണ്. ജിഹാദ് നിർബന്ധ ബാധ്യതയാകാൻ ഒരമീർ ഉണ്ടാകൽ അനിവാര്യമല്ല. അതുപോലെ തന്നെ ജിഹാദിന്റെ നിർവഹണത്തിനും അമീർ ഒരു നിബന്ധനയല്ല. മറിച്ച്, അതിന്റെ നിർവഹണം ശരിയാകുന്നതിനാണ് അമീർ ഉണ്ടായിരിക്കണമെന്ന നിബന്ധനയുള്ളത്. ജുമുഅ നമസ്കാരത്തെക്കുറിച്ച് പറയുന്നതുപോലെയാണിത്. അതായത് ജുമുഅ നമസ്കാരം ശരിയാകണമെങ്കിൽ ഒരു ഇമാമും ജമാഅത്തും നിർബന്ധമാണ്. ഒറ്റക്ക് ജുമുഅ നമസ്കാരം സാധ്യമല്ല. എന്നാൽ ആയിരക്കണക്കിന് ആളുകൾ തിങ്ങിപ്പാർക്കുന്ന പ്രദേശത്ത് ജനങ്ങൾ ഒത്തുകൂടുന്നില്ലെന്നും ഇമാമത്തിന് ആളെക്കിട്ടാനില്ലെന്നുമുള്ള കാരണം പറഞ്ഞ് ജുംഅയുടെ നിർബന്ധ ഉത്തരവാദിത്വത്തിൽ നിന്നൊഴിയാൻ ഒരാൾക്കും പറ്റില്ല. ജുമുഅ നമസ്കാരത്തിനുവേണ്ടി ഇമാമിനെ കണ്ടെത്തുക എന്നത് നമസ്കരിക്കുന്നവരുടെ ബാധ്യതയാണ്. അതേപ്രകാരം തന്നെ ജിഹാദ് നയിക്കാൻ ഒരമീറിനെ കണ്ടെത്തുക എന്നത് ജിഹാദ് ബാധ്യതയായ ഒരു സമൂഹത്തിന്റെ ഉത്തരവാദിത്വത്തിൽ പെട്ട കാര്യമാണ്. ഇക്കാരണത്താലാണ് കർമ ശാസ്ത്ര പണ്ഡിതന്മാർ ജിഹാദിന് ഇമാം ഉണ്ടാകണമെന്ന് പറഞ്ഞത്. ഇപ്രകാരം അമീറിനെ നിശ്ചയിക്കാതിരിക്കുക എന്നതുതന്നെ ഒരു കുറ്റമാണ്. അത് മറ്റൊരു കുറ്റത്തിനുകൂടി ഇളവായിത്തീരാൻ ഒരിക്കലും സാധിക്കില്ല. ഒരു ഉദാഹരണത്തിലൂടെ ഇക്കാര്യം വിശദീകരി

ക്കാം. നമസ്കാരം നിർബന്ധമാകുന്നതിന് ശുദ്ധി നിർബന്ധമാണ്. എന്നാൽ ശുദ്ധിയുണ്ടെങ്കിലേ നമസ്കാരം നിർബന്ധമാകൂ എന്ന് നിബന്ധനയില്ല. നമസ്കാരം നിർവഹിക്കുക എന്നത് വൈയക്തിക ബാധ്യതയാണ്. ശുദ്ധി വരുത്താൻ വേണ്ട സംവിധാനം കണ്ടെത്തുക എന്നത് ഓരോരുത്തരുടെയും വ്യക്തിപരമായ ഉത്തരവാദിത്വമാണ്. ശുദ്ധി വരുത്തുന്നില്ല എന്നതുതന്നെ കുറ്റമാണ്. പിന്നെ നമസ്കാരം ഉപേക്ഷിക്കാൻ അതെങ്ങനെ മതിയായ കാരണമാകും?

വ്യക്തികളിൽ നമസ്കാരം നിർബന്ധമാകുന്നതിന് ഇമാം ഉണ്ടായിരിക്കണമെന്ന് നിബന്ധനയില്ല. ഇമാം ഉണ്ടെങ്കിലും ഇല്ലെങ്കിലും നമസ്കാരം വ്യക്തിയുടെ ബാധ്യതയാണ്. ഇതുപോലെയാണ് ജിഹാദിന്റെ കാര്യവും. ജിഹാദ് നിർബന്ധമായിത്തീരുന്നതിന് ഒരമീർ ഉണ്ടായിരിക്കണമെന്ന നിബന്ധന ദീനിലില്ല. ഫർള് നമസ്കാരത്തിന് നേതൃത്വം നൽകാൻ ഒരു ഇമാം ഉണ്ടായിരിക്കുക എന്നത് ഒരു പൊതുനിയമമാണ്. അതുപോലെയുള്ള ഒരു പൊതുനിയമമാണ് ജിഹാദിനു നേതൃത്വം നൽകാൻ ഒരമീർ ഉണ്ടായിരിക്കുക എന്നതും. ജിഹാദ് ഉണ്ടായിട്ടുള്ളത് മുസ്‌ലിങ്ങളുടെ ഔന്നത്യഘട്ടത്തിലാണ്. മുസ്‌ലിങ്ങൾ ഒരു അമീറിന്റെ കീഴിലാണ് അന്ന് ജീവിച്ചിരുന്നത്. വ്യക്തമാണ്. അത്തരമൊരവസ്ഥയിൽ അമീറിന്റെ നിർദേശമില്ലാതെ ജിഹാദിനിറങ്ങൽ സങ്കൽപിക്കാൻ പോലുമാവില്ല.

**രണ്ട് ചോദ്യങ്ങൾ :**

### 1. അമീർ നിലവിലുണ്ടായിരിക്കെ അമീറിന്റെ അനുവാദമില്ലാതെ കുറച്ചാളുകൾ യുദ്ധത്തിനിറങ്ങിയാൽ അതിന്റെ വിധിയെന്ത്?

ഇതിനുള്ള ഉത്തരമായി കർമശാസ്ത്ര ഗ്രന്ഥമായ ഫതാവാ ആലംഗീരിയിലെ ഒരു ഉദ്ധരണി താഴെ ചേർക്കാം.

“പ്രതിരോധ ശക്തിയുള്ള ഒരു സംഘം അമീറിന്റെ അനുമതി കൂടാതെ ദാറുൽ ഹർബിൽ പ്രവേശിച്ച് ജിഹാദ് നടത്തിയാൽ അവരുടെ യുദ്ധമുതലിൽ നിന്ന് അഞ്ചിലൊന്ന് ബൈത്തുൽ മാലിലേക്ക് പിടിച്ചെടുക്കും.”

ഇതിൽ നിന്ന് വ്യക്തമാകുന്ന കാര്യം, ഭരണാധികാരിയുടെ അനുമതിയില്ലെങ്കിലും ഈ സംഘത്തിന്റെ നീക്കത്തെ സൈനിക നീക്കമായി അംഗീകരിക്കപ്പെടുകയും ജിഹാദായി കണക്കാക്കപ്പെടുകയും ചെയ്യും. എന്നാൽ ഒന്നോ രണ്ടോ പേർ ദാറുൽ ഹർബിൽ പ്രവേശിച്ച് യുദ്ധം ചെയ്താൽ അവരിൽ നിന്ന് അഞ്ചിലൊന്ന് ഈടാക്കുകയില്ല. അത് യുദ്ധമുതലിന്റെ ഗണത്തിൽ വരില്ല. അവരുടെ സൈനിക നീക്കം ജിഹാദായി കണക്കാക്കപ്പെടുകയുമില്ല. എന്നാൽ അവർ തട്ടിയെടുത്ത

ധനം അവർക്ക് അനുവദനീയമായിരിക്കും.

മേൽ ഉദ്ധരിക്കപ്പെട്ട കർമശാസ്ത്ര നിഗമനത്തിന്റെ അടിസ്ഥാനത്തിൽ രണ്ടുകാര്യങ്ങൾ വ്യക്തമാകുന്നു. ഒന്ന്, അമീറുൽ മുഅ്മിനീൻ ഉണ്ടെങ്കിലും അദ്ദേഹത്തിന്റെ അനുമതി കൂടാതെ ജിഹാദ് നടത്താം. രണ്ട്, ജിഹാദ് ശരിയായി പരിഗണിക്കണമെങ്കിൽ ശക്തിയും പ്രതിരോധശേഷിയും ഒരു മാനദണ്ഡമാണ്. 'ഹിദായത്ത്' എന്ന ഗ്രന്ഥത്തിന്റെ വ്യാഖ്യാനമായ ഫത്ഹുൽ ഖദീറിന്റെ ഏഴാം വാള്യത്തിൽ ഇങ്ങനെ കാണാം. "സുൽത്താന്റെ ഭാഗത്തുനിന്നുള്ള ശക്തിയും പ്രതാപവും ശരീഅത്തിൽ പരിഗണിക്കപ്പെടും. എന്തുകൊണ്ടെന്നാൽ സുൽത്താന് പ്രതിരോധിക്കാനും തടയാനുമുള്ള ശക്തി കരഗതമാണ്. പ്രതിരോധശേഷിയില്ലാത്തവന്റെ ശക്തിയും കഴിവും ശരീഅത്തിൽ പരിഗണനീയമല്ല."

സുൽത്താൻ എന്നതിന്റെ നിർവചനം അഞ്ചാം വാള്യത്തിൽ ഇങ്ങനെ വായിക്കാം.

"സുൽത്താനെ കൂടാതെയുള്ള ആരുടെയും ശക്തിയെ ശരീഅത്ത് അംഗീകരിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ ശക്തിയും ബലവും പ്രതിരോധശേഷിയിൽ നിന്നല്ലാതെ ലഭ്യമല്ല. അപ്പോൾ ആരുടെ അടുത്ത് പ്രതിരോധ ശക്തിയുണ്ടോ അവൻ സുൽത്താനാണ്."

പ്രതിരോധ ശക്തിയുടെ മാനദണ്ഡമെന്താണ്? എപ്പോഴാണ് ഈ ശക്തി കൈവരിച്ചുവെന്നറിയാൻ സാധിക്കുന്നത്? കർമശാസ്ത്ര ഗ്രന്ഥങ്ങളിലെ ഉദ്ധരണികൾ ഇതിലേക്ക് വേണ്ടത്ര വെളിച്ചം വീശുന്നുണ്ട്.

"മൂന്നാളുടെ സംഘത്തെ ഒരാളായേ പരിഗണിക്കൂ. എന്നാൽ നാല് ആളുകളുണ്ടെങ്കിൽ അഞ്ചിലൊന്ന് ഈടാക്കും." 'മുഹീത്വി'ൽ അബൂയൂസുഫിൽ നിന്ന് ഉദ്ധരിക്കപ്പെടുന്നു. ഏഴ് ആളുകളുടെ സംഘം ജമാഅത്തിന്റെ പരിധിയിൽ പെടില്ല. ശരീഅത്തിന്റെ ദൃഷ്ടിയിൽ അതിന് പ്രതിരോധ ശക്തി ലഭ്യമല്ല. എന്നാൽ പത്താളുകൾ ഉണ്ടെങ്കിൽ അതിനു പ്രതിരോധ ശക്തിയുണ്ട്. അത് ശരീഅത്തിന്റെ ദൃഷ്ടിയിൽ ഒരു സംഘമാണ്."

'ഇനായ' എന്ന ഗ്രന്ഥത്തിൽ ചെറുത്തുനിൽക്കാനുള്ള ശക്തി എന്നതിനുള്ള വിശദീകരണം ചെറിയ പോർസംഘം എന്നാണ്. ഇതിന്റെ വിശദീകരണം അല്ലാമാ നാത്വിഫി ഇബ്നു ശുജാഇന്റെ അൽഖറാജിൽ നിന്ന് ഉദ്ധരിച്ചിട്ടുണ്ട്. ഇമാം അബൂഹനീഫ പറയുന്നു: "ഒരാൾ ദാറുൽ ഹർബിൽ പ്രവേശിച്ച് ഒറ്റക്ക് യുദ്ധം ചെയ്യുന്നു. തൊട്ടടുത്തൊന്നും തന്നെ മുസ്‌ലിം സൈന്യമില്ലായെങ്കിൽ അവന് യുദ്ധത്തിൽ നിന്ന് ലഭിച്ച സ്വത്തിൽ നിന്ന് ഒന്നും ബൈത്തുൽ മാലി (പൊതുമുതൽ) ൽ അടക്കേണ്ടതില്ല. ഇനി ഈ സംഘബലം ഒൻപത് ആയിക്കഴിഞ്ഞാൽ

അവർ കൈവശപ്പെടുത്തുന്നതിന്റെ അഞ്ചിലൊന്ന് ബൈത്തുൽ മാലിൽ അടക്കേണ്ടതാണ്."

**ജിഹാദിനു ആവശ്യമായവരുടെ എണ്ണം**

ഒൻപതോ പത്തോ അംഗങ്ങളുള്ള ഒരു സംഘത്തിനു ശരീഅത്തിന്റെ അടിസ്ഥാനത്തിൽ പ്രതിരോധിക്കാനും ശത്രുവിനെ തടയാനുമുള്ള ശക്തിയുണ്ട് എന്നാണ് പണ്ഡിതമതം. അവർ നടത്തുന്ന നീക്കത്തെയാണ് ജിഹാദ് എന്നു വിളിക്കുന്നത്. ഇതിന് നേതൃത്വം നൽകുന്നയാളെ അമീർ എന്നോ സുൽത്താൻ എന്നോ വിളിക്കുന്നു. അമീറിന്റെ മേൽ നോട്ടത്തിൽ ജിഹാദ് നടത്താവുന്നതാണ്. പ്രതിരോധ ശക്തിക്ക് വേണ്ടിയുള്ള ആയുധസംഭരണം മറ്റു തയ്യാറെടുപ്പുകൾ എന്നിവ എന്തൊക്കെയാണെന്ന് വിശുദ്ധ ഖുർആൻ വിവരിക്കുന്നുണ്ട്.

وَأَعِدُّوا۟ لَهُم مَّا ٱسْتَطَعْتُم مِّن قُوَّةٍ وَمِن رِّبَاطِ ٱلْخَيْلِ تُرْهِبُونَ بِهِۦ

"അവരെ നേരിടാൻ വേണ്ടി നിങ്ങളുടെ കഴിവിൽപെട്ട എല്ലാ ശക്തിയും, കെട്ടിനിർത്തിയ കുതിരകളെയും നിങ്ങൾ ഒരുക്കുക." (അൻഫാൽ 60)

ആയുധശേഷിയുടെ പരിധിയും പരിമിതിയുമെത്രയാണ് എന്നതിന്റെ ഉത്തരം അബു ജന്തൽ (റ)വിന്റെയും അബുൽ ബഷീർ (റ)ന്റെയും ചരിത്രത്തിൽ നിന്നു ലഭ്യമാണ്. മദീനയുടെ പരിധി എത്രയായിരുന്നുവെന്നും ചരിത്രത്തിൽ നിന്നു വായിച്ചെടുക്കാം.

അബുൽ ബഷീർ (റ) മക്കയിൽ വെച്ച് ഇസ്‌ലാം സ്വീകരിച്ചു. ഹുദൈബിയ സന്ധിക്ക് തൊട്ടുടനെ മദീനയിലേക്കു വന്ന അദ്ദേഹത്തിന്റെ പിന്നാലെ ആസ്റിന്റെയും അഖ്നസിന്റെയും രണ്ട് സന്ദേശവാഹകർ പ്രവാചകൻ (സ) യുടെ അടുത്ത് എത്തി. ഹുദൈബിയ സന്ധി പ്രകാരം അബുൽ ബഷീറിനെ മക്കയിലേക്കു മടക്കിയയക്കണമെന്നതായിരുന്നു അവരുടെ ആവശ്യം. പ്രവാചകൻ (സ) അബുൽ ബഷീറിനെ വിളിച്ചുകൊണ്ടു പറഞ്ഞു: "ഞങ്ങൾ ആ ജനതയുമായി ചെയ്ത കരാർ നിങ്ങൾക്കറിയാം. നമ്മുടെ മതത്തിൽ കരാർ ലംഘനം പാടില്ല. നിങ്ങൾ മക്കയിലേക്കു തിരിച്ചുപോവുക. അല്ലാഹു നിങ്ങൾക്കും മക്കയിൽ കഷ്ടതയനുഭവിക്കുന്ന മറ്റു മുസ്‌ലിങ്ങൾക്കും എന്തെങ്കിലും സഹായ മാർഗം കാണിച്ചു തരും."

അബുൽ ബഷീർ ചോദിച്ചു: "അല്ലാഹുവിന്റെ പ്രവാചകരേ, താങ്കൾ മുശ്‌രിക്കുകളുടെ അടുത്തേക്ക് എന്നെ തിരിച്ചയക്കുകയാണോ? അവരാകട്ടെ എന്റെ ദീൻ നശിപ്പിക്കുന്നവരാണ്." പ്രവാചകൻ (സ) വീണ്ടും പറഞ്ഞു: "നീ മക്കയിലേക്ക് മടങ്ങൂ. അല്ലാഹു എന്തെങ്കിലും മാർഗം കാണിച്ചുതരും." അങ്ങനെ അദ്ദേഹം മക്കയിലേക്കു മടങ്ങി. എന്നാൽ വഴിമധ്യേ ദുൽഹുലൈഫയിൽ എത്തിയപ്പോൾ തന്റെ രണ്ടു

കാവൽക്കാരിൽ ഒരാളെ അബുൽ ബഷീർ പതിയിൽ കൊലപ്പെടുത്തി. ഇതു കണ്ട രണ്ടാമൻ ഭയചകിതനായി മദീനയിലേക്കു ഓടിപ്പോയി. അവിടെ ചെന്ന് അബുൽ ബഷീറിനെ കുറിച്ച് പ്രവാചകനോട് പരാതിപ്പെട്ടു. അൽപസമയത്തിനകം അബുൽ ബഷീർ പ്രവാചക സന്നിധിയിലെത്തി. പ്രവാചകരോടു പറഞ്ഞു: 'അല്ലാഹുവിന്റെ പ്രവാചകരേ, താങ്കളുടെ ഉത്തരവാദിത്വം പൂർത്തിയായിരിക്കുന്നു.' അതിനുശേഷം അബുൽ ബഷീർ മദീനയിൽ നിന്ന് ഖൈസ് എന്ന സ്ഥലത്തേക്ക് താമസം മാറ്റി. ശാമിലേക്കുപോകുന്ന വഴിയിലാണ് ഈ സ്ഥലം സ്ഥിതി ചെയ്യുന്നത്. സമുദ്ര തീരപ്രദേശമായിരുന്നു ഈ സ്ഥലം. ഹുദൈബിയ സന്ധി പ്രകാരം മക്കയിൽ തടയപ്പെട്ട മുസ്ലിങ്ങൾ അബുൽ ബഷീറിന്റെ സംഭവം അറിയുകയും അതിനോടുള്ള പ്രവാചകൻ (സ)യുടെ പ്രതികരണം മനസ്സിലാക്കുകയും ചെയ്തു. ഓരോരുത്തരായി അബുൽ ബഷീറിന്റെ അടുത്തു വന്ന് താമസമാരംഭിച്ചു. ഏകദേശം എഴുപത് ആളുകൾ അവിടെ എത്തിച്ചേർന്നു. താമസിയാതെ അതുവഴി കടന്നുപോകുന്ന ഖുറൈശികളുടെ കച്ചവട സംഘങ്ങളെ ആക്രമിക്കാനും സംഘംഗങ്ങളെ കൊലപ്പെടുത്താനും തുടങ്ങി. കച്ചവട സംഘങ്ങളുടെ സ്വത്ത് പിടിച്ചെടുക്കുകയും ചെയ്തു.

ഈ സംഭവങ്ങൾ നടക്കുമ്പോൾ മദീനയിലെ ഇസ്ലാമിക രാഷ്ട്രത്തിന്റെ ചുക്കാൻ പിടിച്ചിരുന്നത് നബി തിരുമേനിയായിരുന്നു എന്നത് സ്മരണീയമാണ്. അബുൽ ബഷീറും സംഘവും പ്രവാചകന്റെ അനുമതിയോടെയല്ല ഇതൊക്കെ ചെയ്തിരുന്നത് എന്നതും സത്യമാണ്. അങ്ങനെയായിരുന്നുവെങ്കിൽ മുഹമ്മദും കൂട്ടരും കരാർ ലംഘനം നടത്തിയിരിക്കുന്നുവെന്ന് മുശ്രിക്കുകൾ മുറവിളി കൂട്ടുമായിരുന്നു. സംഭവങ്ങളൊക്കെയും പ്രവാചകന് അറിയാമായിരുന്നു. ഇസ്ലാമിനും ശരീഅത്തിനും വിരുദ്ധമായിരുന്നു സംഭവിച്ചുകൊണ്ടിരുന്നതെങ്കിൽ പ്രവാചകൻ (സ) നിശബ്ദനായിരിക്കുമെന്ന് കരുതുക വയ്യ. ശരീഅത്തിൽ ഒരു കാര്യം അനുവദനീയമാണ് എന്നതിന് പ്രവാചകന്റെ മൗനാനുവാദം തന്നെ തെളിവാണ്. ഈ സംഭവം നിരവധി പാഠങ്ങൾ നമുക്കു നൽകുന്നു. ഏതെങ്കിലും ഒരു രാജ്യത്ത് ശത്രുവിനെതിരിൽ മുസ്ലിങ്ങൾക്ക് ഒരു പ്രായോഗിക തന്ത്രം ആവിഷ്കരിക്കണമെങ്കിൽ അതിന് ഈ ഒരൊറ്റ സംഭവം തന്നെ വേണ്ടത്ര മാതൃകയാണ്.

**വർത്തമാനകാലഘട്ടത്തിൽ അബുൽബഷീറിന്റെ മാതൃക**

അബുൽ ബഷീറിന്റെ സംഭവത്തിന്റെ തെളിവു പിടിച്ചുകൊണ്ട് ഏതെങ്കിലും ഒരു സംഘം കാട്ടിലോ മലയിലോ അല്ലെങ്കിൽ ഏതെങ്കിലും ഒരു സ്ഥലത്തോ താവളമുറപ്പിച്ച് ഇസ്ലാമിന്റെ ശത്രുക്കളെ ലക്ഷ്യമിടുന്നുവെങ്കിൽ അതെങ്ങനെ തെറ്റാകും? അബുൽ ബഷീർ താമസിച്ചിരുന്ന സ്ഥലം ഇസ്ലാമിക രാഷ്ട്രത്തിനു പുറത്തായിരുന്നതു കൊ

ണ്ടാണ് പ്രവാചകൻ (സ) മൗനം ദീക്ഷിച്ചിരുന്നത് എന്നാണ് ഇവരുടെ വാദമെങ്കിൽ ആ നിഗമനം ഒരിക്കലും ശരിയല്ല. കാരണം, പ്രവാചകന്റെ പ്രവാചകത്വം മുഴുവൻ ലോകത്തിനുമുള്ളതാണ്. ലോകത്തിന്റെ ഏതുകോണിൽ ഒരു മുസ്‌ലിം ജീവിക്കുന്നുവെങ്കിലും പ്രവാചകന്റെ വിധിക്കു കീഴ്പ്പെട്ടവനായിരിക്കും അവൻ. അബുൽ ബഷീറും പ്രവാചകന്റെ അനുസരണ വലയത്തിനു പുറത്തായിരുന്നില്ല. ഇനി ഈ നിഗമനം ശരിയാണെന്നു വെച്ചാലും നമ്മുടെ തന്നെ വാദഗതിയെ അത് ഒന്നുകൂടി ബലപ്പെടുത്തുന്നു. അതായത് ഒരു ചെറിയ സംഘം മുസ്‌ലിങ്ങൾ ലോകത്തെവിടെ ഒരുമിച്ചുകൂടി കഴിഞ്ഞാലും യാതൊരു നിബന്ധനയുമില്ലാതെ തന്നെ ശത്രുക്കൾക്കെതിരെ പോരാടാൻ അവർക്ക് അവകാശമുണ്ടെന്നതിന് തെളിവു കൂടിയായിത്തീരുന്നു ഈ സംഭവം. ഒരു നേതാവോ, ഖലീഫയോ, ഭരണകൂടമോ രൂപപ്പെട്ടതിനു ശേഷമേ ഇങ്ങനെയൊക്കെ ആകാവൂ എന്ന കാത്തിരിപ്പിന്റെ ആവശ്യമില്ല എന്നർഥം.

**2. അമീർ ഇല്ലാത്ത അവസ്ഥയിൽ ജിഹാദ് ബാധ്യതയാണോ?**

ഒരിടത്ത് അമീറുൽ മുഅ്മിനീൻ ഇല്ലെങ്കിൽ അവിടെ ജിഹാദിന്റെ രൂപം എന്തായിരിക്കും? വളരെ എളുപ്പത്തിൽ മനസ്സിലാക്കാൻ സാധിക്കുന്നതാണ് ഇതിന്റെ ഉത്തരം. എങ്കിലും മറ്റൊരു ദിശയിലൂന്നി നമുക്കിത് വിശകലനം ചെയ്യാം. ഇവിടെ സൈദ്ധാന്തിക ചർച്ചയുടെ ആവശ്യമില്ല. പെരുന്നാൾ, ജുമുഅ നമസ്കാരങ്ങൾ നാം നിർവഹിക്കുന്നത് ഒരു ഇമാമിനു പിന്നിലാണ്. നിക്കാഹ്, ത്വലാഖ് സംബന്ധിച്ച തർക്കത്തിൽ ഖാളിയുടെ തീരുമാനത്തെ നാം അംഗീകരിക്കുന്നു. എന്നാൽ, ഇവിടെ ചിന്തനീയമായ ഒരു കാര്യം, അമീർ ഇല്ലാത്ത ഒരു നാട്ടിൽ എങ്ങനെയാണ് ഖാളിമാർ ഉണ്ടായതെന്നാണ്? ഇങ്ങനെ ഖാളിയില്ലാത്ത അവസ്ഥയിൽ ഒന്നിനു പിറകെ ഒന്നായി പ്രശ്നങ്ങൾ വന്നുകൊണ്ടിരിക്കുന്നു. എങ്ങനെ ഇതു പരിഹരിക്കും? ഈ പ്രശ്നം പരിഹരിക്കുന്നതിനാണ് പണ്ഡിതന്മാർ ഇങ്ങനെ ഒരു മാർഗം സ്വീകരിച്ചത്. അതായത് മുസ്‌ലിം സംഘത്തിന്റെ തീരുമാനം ഖാളിമാരുടെ തീരുമാനത്തിന് തുല്യ പരിഗണന നൽകി സ്വീകരിക്കുക.

ഇതിന്റെ അടിസ്ഥാനത്തിലാണ് രാജ്യമൊട്ടുക്കും ജുമുഅ, പെരുന്നാൾ നമസ്കാരങ്ങൾ നില നിന്നുപോരുന്നത്. ഈയടിസ്ഥാനത്തിൽ ഇന്ത്യയുടെ പലഭാഗത്തും ശരീഅത്തു കോടതികൾ നിലവിൽ വന്നിട്ടുണ്ട്. ഇമാമുമാരുടെയും ഖാളിമാരുടെയും നിർവചനം ശരീഅത്തിൽ എന്തിനെ സൂചിപ്പിക്കുന്നുവോ അതിന്റെ പരിമിതാർഥത്തിലെങ്കിലും ഒരു അമീറുൽ മുഅ്മിനീനെ നമുക്ക് തെരഞ്ഞെടുത്തുകൂടെ? കാര്യങ്ങളിൽ അദ്ദേഹം വിധി കൽപിക്കട്ടെ. ബീഹാറിലെ ഇമാറത്തു ശറഇയ്യ, ആന്ധ്രാ പ്രദേശിലെ ഇമാറത്ത മില്ലത്തെ ഇസ്‌ലാമിയ എന്നി

വ നിലവിൽ വന്നത് ഇപ്രകാരമാണ്.

**കർമശാസ്ത്ര വീക്ഷണം**

ശരീഅത്തിന്റെ പ്രകടമായ ഒരു വീക്ഷണമാണ് ഫർള് (നിർബന്ധമായ ഒരു കാര്യം) അതിന്റെ സ്ഥാനത്ത് എല്ലായിപ്പോഴും നിലനിൽക്കുകയെന്നത്. നിർവഹിക്കേണ്ടതിന്റെ നിബന്ധന പൂർത്തിയായില്ലെങ്കിലും ഫർള് ഒഴിവാകുന്ന പ്രശ്നമില്ല. ഉദാഹരണത്തിന് നമസ്കാരം ശരിയാകണമെങ്കിൽ നഗ്നത മറക്കൽ നിർബന്ധ നിബന്ധനയാണ്. എന്നാൽ നഗ്നത മറക്കാൻ ആവശ്യമായ യാതൊന്നും കിട്ടിയില്ലെങ്കിൽ അവന്റെ മേൽ നമസ്കാരം നിർബന്ധമല്ലാതായിത്തീരുമോ? ഒരിക്കലുമില്ല. പിന്നെ എങ്ങനെയാണ് അവൻ ഫർള് ചെയ്തു തീർക്കുന്നത്? ഒരവസ്ഥയിലും ഫർള് ഒഴിവാകുകയില്ല. ചില ഘട്ടത്തിൽ ഫർളിന്റെ രൂപത്തിൽ മാറ്റം വന്നേക്കാം എന്നു മാത്രം.

**സംഘടനാ രൂപീകരണത്തിന്റെ അടിത്തറ**

ചോദ്യമിതാണ്, നിക്കാഹ്, ത്വലാഖ് എന്നിവക്ക് ശരീഅത്തനുസൃത പ്രശ്നപരിഹാരത്തിന് ഒരു സംവിധാനമാകാമെങ്കിൽ എന്തുകൊണ്ട് നിർബന്ധ ബാധ്യതയായ ജിഹാദിനും ഇത്തരമൊരു സംഗതി ആയിക്കൂടാ? ഇത്തരം കാര്യങ്ങൾക്കൊക്കെ പകരം സംവിധാനമാവാമെങ്കിൽ ജിഹാദിന്റെ കാര്യത്തിൽ മാത്രം നാമെന്തുകൊണ്ട് അലംഭാവം കാണിക്കുന്നു? ജിഹാദിനെ ഏതെങ്കിലും വിധേന നിലനിർത്താതിരിക്കാൻ ശ്രമിക്കുക എന്നത് എങ്ങനെ ശരിയാകും? പ്രബോധന പ്രചാരണ പ്രവർത്തനങ്ങൾക്കായി ഒട്ടനവധി സംഘടനകൾ ഇന്ത്യയൊട്ടുക്കും പ്രവർത്തിക്കുന്നുണ്ട്. ഇതിനൊക്കെയും അനുയായികളും നേതൃത്വം വഹിക്കാൻ അമീറുമുണ്ട്. അതുപോലെ, നേതാവിനോടുള്ള അനുസരണം നിർബന്ധ ബാധ്യതയായി ഇവർ പരിഗണിക്കുന്നു. ഇതു ശരിയാണെങ്കിൽ, നിർബന്ധ ബാധ്യതയായ ജിഹാദിന്റെ നിർവഹണത്തിനു വേണ്ടി എന്തുകൊണ്ട് ഒരു സംരംഭം കെട്ടിപ്പടുക്കുന്നില്ല? ഒരു നാട്ടിൽ പ്രബോധന പ്രചാരണ നിർവഹണത്തിന് ഒട്ടനവധി സംഘടനകൾ രൂപീകരിച്ചു പ്രവർത്തിക്കാമെങ്കിൽ ദീനിന്റെ നിർബന്ധ ബാധ്യതയായ ജിഹാദിന് എന്തുകൊണ്ട് ഇത്തരം ഒരൊറ്റ സംഘടന പോലും രൂപീകരിച്ചു പ്രവർത്തിക്കാൻ സാധിക്കുന്നില്ല? യാഥാർഥ്യമിതാണ്, ജിഹാദിനെ സംബന്ധിച്ച് ശരീഅത്തിന്റെ അടിസ്ഥാനത്തിൽ എന്തെല്ലാം നിബന്ധനകൾ ബാധകമാണെന്ന് ഇവർ വാദിക്കുന്നുവോ അതെല്ലാം ശരിയാണെന്നംഗീകരിച്ചാൽ പിന്നെ ഇത്തരം ഒരൊറ്റ സംഘടനകൾക്കും ഇവിടെ നിലനിൽക്കാൻ അവകാശമുണ്ടായിരിക്കില്ല. ഓരോ സംഘടനാ വക്താക്കളും അവരവരുടെ അണികളെ ആവേശഭരിതരാക്കുന്നതിനുവേണ്ടി ജിഹാദിനു പ്രേരണ നൽകുന്ന ഖുർആനിക സൂക്തങ്ങളും തിരുവചനങ്ങളും അവതരിപ്പിക്കുന്നു. എന്നാൽ ജിഹാദിന്റെ കാര്യം

ഇവർക്കു മുമ്പിൽ ഉന്നയിച്ചാലോ, അതിന് അവരുടെ പക്കൽ സാധ്യതയില്ല തന്നെ.

**പ്രതിരോധത്തിനുള്ള ജിഹാദ്**

പ്രത്യേകം ശ്രദ്ധിക്കേണ്ട സംഗതി, വിധി നിബന്ധനകളുടെ അടിസ്ഥാനത്തിൽ മുന്നേറ്റ ജിഹാദും പ്രതിരോധ ജിഹാദും തമ്മിൽ വ്യത്യാസമുണ്ട്. മുന്നേറ്റ ജിഹാദ് സാമൂഹ്യ ബാധ്യത (കിഫായ)യും പ്രതിരോധ ജിഹാദ് വ്യക്തിഗത (ഐൻ) ബാധ്യതയുമാണ്. മുന്നേറ്റ ജിഹാദിന് അംഗബലം, ആയുധബലം എന്നീ നിബന്ധനകൾ പരിഗണിക്കേണ്ടി വരും. എന്നാൽ പ്രതിരോധ ജിഹാദിന് ആർക്കും ആരിൽ നിന്നും അനുമതി വാങ്ങേണ്ടതില്ല. എണ്ണമോ ആയുധബലമോ പരിഗണിക്കേണ്ടതില്ല. ഇറങ്ങിപ്പുറപ്പെടുക. തബൂക്ക് യുദ്ധത്തിന് ഇറങ്ങിപ്പുറപ്പെടാതിരുന്ന കഅ്ബ്ബ്നു മാലികിനും രണ്ടു കൂട്ടുകാർക്കും നൽകിയ ശിക്ഷ ചരിത്രത്തിൽ നമുക്ക് കാണാൻ സാധിക്കും. അൻപത് ദിവസത്തോളം മുസ്‌ലിം സമാജത്തിൽ നിന്ന് അവരെ മാറ്റി നിർത്തപ്പെട്ടു. ആരുംതന്നെ അവരോടു സലാം പറയുകയോ സംസാരിക്കുകയോ ചെയ്തില്ല. സലാം മടക്കുകപോലും ചെയ്തിരുന്നില്ല. അവരെ സംബന്ധിച്ചടത്തോളം ഭൂമി ഇടുങ്ങിയതായി അനുഭവപ്പെടാൻ തുടങ്ങി.

**പ്രതിരോധത്തെക്കുറിച്ചുള്ള വെളിപ്പെടുത്തൽ ഖുർആനിൽ**

പരിശുദ്ധ ഖുർആനിൽ പ്രതിരോധവിധി വളരെ വ്യക്തമായിത്തന്നെ വിവരിക്കുന്നുണ്ട്. മക്കി സൂറത്തുകളിൽ പ്രതിരോധ കൽപനകൾക്കൊപ്പം പ്രത്യേകം ശ്രദ്ധിക്കേണ്ട രണ്ട് ഉപാധികൾ കൂടി ഖുർആൻ വെക്കുന്നു. ഒന്ന് അക്രമത്തിനൊപ്പം തിരിച്ചടിക്കരുത്. രണ്ട് ക്ഷമിക്കുക, ഉറച്ചു നിൽക്കുക അതാണുത്തമം.

وَجَزَٰٓؤُاْ سَيِّئَةٖ سَيِّئَةٞ مِّثۡلُهَاۖ فَمَنۡ عَفَا وَأَصۡلَحَ فَأَجۡرُهُۥ عَلَى ٱللَّهِۚ إِنَّهُۥ لَا
يُحِبُّ ٱلظَّٰلِمِينَ ﴿٤٠﴾

“ഒരു തിന്മക്കുള്ള പ്രതിഫലം അതുപോലുള്ള ഒരു തിന്മ തന്നെയാകുന്നു. എന്നാൽ ആരെങ്കിലും മാപ്പു നൽകുകയും രഞ്ജിപ്പുണ്ടാക്കുകയുമാണെങ്കിൽ അവനുള്ള പ്രതിഫലം അല്ലാഹുവിന്റെ ബാധ്യതയിലാകുന്നു. തീർച്ചയായും അവൻ അക്രമം പ്രവർത്തിക്കുന്നവനെ ഇഷ്ടപ്പെടുകയില്ല.” (ശൂറാ 40)

وَإِنۡ عَاقَبۡتُمۡ فَعَاقِبُواْ بِمِثۡلِ مَا عُوقِبۡتُم بِهِۦۖ وَلَئِن صَبَرۡتُمۡ لَهُوَ خَيۡرٞ لِّلصَّٰبِرِينَ ﴿١٢٦﴾

“നിങ്ങൾ ശിക്ഷാനടപടി സ്വീകരിക്കുകയാണെങ്കിൽ നിങ്ങളുടെ നേരെയുണ്ടായ നടപടിക്ക് തുല്യമായ രീതിയിൽ നടപടി സ്വീകരിക്കുക. നിങ്ങൾ ക്ഷമിക്കുകയാണെങ്കിലോ അതുതന്നെയാണ് ക്ഷമാശീലർ

ക്കുത്തമം." (നഹ്ല് 126)

**മദീനി സൂറത്തുകളിൽ**

മദീനി സൂറകളിൽ പ്രതിരോധ കൽപനക്ക് യാതൊരു ഉപാധിക ളും കാണുന്നില്ല. മറിച്ച്, മുന്നോട്ടു കുതിക്കാനുള്ള ആജ്ഞയാണുള്ളത്.

وَقَـٰتِلُوا۟ فِى سَبِيلِ ٱللَّهِ ٱلَّذِينَ يُقَـٰتِلُونَكُمْ وَلَا تَعْتَدُوٓا۟

"ഇങ്ങോട്ടു യുദ്ധം ചെയ്യുന്നവരോട് അല്ലാഹുവിന്റെ മാർഗത്തിൽ അങ്ങോട്ടും യുദ്ധം ചെയ്യുക. നിങ്ങൾ അതിരു വിടരുത്." (ബഖറ 19)

فَمَنِ ٱعْتَدَىٰ عَلَيْكُمْ فَٱعْتَدُوا۟ عَلَيْهِ بِمِثْلِ مَا ٱعْتَدَىٰ عَلَيْكُمْ ۚ وَٱتَّقُوا۟ ٱللَّهَ

നിങ്ങൾക്കെതിരെ ആർ അതിക്രമം കാണിച്ചാലും അവർ നിങ്ങളു ടെ നേർക്കു കാണിച്ച അതിക്രമത്തിനു തുല്യമായി അവന്റെ നേരെയും അതിക്രമം കാണിച്ചുകൊള്ളുക. നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കു കയും ചെയ്യുക." (ബഖറ 194)

أُذِنَ لِلَّذِينَ يُقَـٰتَلُونَ بِأَنَّهُمْ ظُلِمُوا۟ ۚ وَإِنَّ ٱللَّهَ عَلَىٰ نَصْرِهِمْ لَقَدِيرٌ ﴿٣٩﴾
ٱلَّذِينَ أُخْرِجُوا۟ مِن دِيَـٰرِهِم بِغَيْرِ حَقٍّ إِلَّآ أَن يَقُولُوا۟ رَبُّنَا ٱللَّهُ ۗ

"യുദ്ധത്തിനിരയാകുന്നവർക്ക് അവർ മർദിതരായതിനാൽ (തിരി ച്ചടിക്കാൻ) അനുവാദം നൽകപ്പെട്ടിരിക്കുന്നു. അല്ലാഹു അവരെ സഹാ യിക്കുവാൻ തികച്ചും കഴിവുറ്റവൻ തന്നെ. യാതൊരു ന്യായവും കൂടാ തെ ഞങ്ങളുടെ രക്ഷിതാവ് അല്ലാഹുവാണ് എന്ന് പറയുന്നതിന്റെ പേരിൽ മാത്രം തങ്ങളുടെ ഭവനങ്ങളിൽ നിന്നു പുറത്താക്കപ്പെട്ടവര ത്രെ അവർ." (ഹജ്ജ് 39-40)

وَمَا لَكُمْ لَا تُقَـٰتِلُونَ فِى سَبِيلِ ٱللَّهِ وَٱلْمُسْتَضْعَفِينَ مِنَ ٱلرِّجَالِ وَٱلنِّسَآءِ
وَٱلْوِلْدَٰنِ ٱلَّذِينَ يَقُولُونَ رَبَّنَآ أَخْرِجْنَا مِنْ هَـٰذِهِ ٱلْقَرْيَةِ ٱلظَّالِمِ أَهْلُهَا
وَٱجْعَل لَّنَا مِن لَّدُنكَ وَلِيًّا وَٱجْعَل لَّنَا مِن لَّدُنكَ نَصِيرًا ﴿٧٥﴾

"അല്ലാഹുവിന്റെ മാർഗത്തിൽ നിങ്ങൾക്കെന്തുകൊണ്ട് യുദ്ധം ചെ യ്തു കൂടാ? ഞങ്ങളുടെ രക്ഷിതാവേ, അക്രമികളായ ആളുകൾ അധി വസിക്കുന്ന ഈ നാട്ടിൽ നിന്ന് ഞങ്ങളെ നീ മോചിപ്പിക്കുകയും, നിന്റെ വകയായി ഒരു രക്ഷാധികാരിയെയും നിന്റെ വകയായി ഒരു സഹായി യെയും ഞങ്ങൾക്കു നീ നിശ്ചയിച്ചുതരുകയും ചെയ്യേണമേ എന്ന് പ്രാർഥിച്ചുകൊണ്ടിരിക്കുന്ന മർദിച്ചൊതുക്കപ്പെട്ട പുരുഷന്മാർക്കും സ് ത്രീകൾക്കും കുട്ടികൾക്കും വേണ്ടിയും (നിങ്ങൾ എന്തുകൊണ്ട് യുദ്ധം ചെയ്യുന്നില്ല)." (നിസാഅ് 75)

## പ്രതിരോധം ഹദീസിൽ

1. അബൂ മൂസാ (റ)വിൽ നിന്നു നിവേദനം. പ്രവാചകൻ (സ) ക്ക് ഏതെങ്കിലും ഒരു ജനതയിൽ നിന്ന് ആക്രമണ ഭീഷണിയുണ്ടായാൽ അദ്ദേഹം ഇങ്ങനെ പ്രാർഥിക്കാറുണ്ടായിരുന്നു:

اللهم انا نجعلك في نحورهم ونعوذ بك من شرورهم

"അല്ലാഹുവേ, അവർക്കെതിരെയും അവരിൽ നിന്നുണ്ടായേക്കാവുന്ന തിന്മയിൽ നിന്നും ഞങ്ങൾ നിന്നിൽ അഭയം തേടുന്നു."

2. അബൂഹുറൈറ (റ) റിപ്പോർട്ട് ചെയ്യുന്നു. പ്രവാചകൻ (സ) പറഞ്ഞു.

لا تمنوا القاء العدو واسالوا الله العافية فاذا القيتموهم فاصبروا

"നിങ്ങൾ ശത്രുവിനെ കണ്ടുമുട്ടാൻ ആഗ്രഹിക്കരുത്. അല്ലാഹുവിന്റെ സൗഖ്യത്തെ തേടുകയും ചെയ്യുക. നിങ്ങൾ ശത്രുവിനെ കണ്ടുമുട്ടിക്കഴിഞ്ഞാൽ സഹനപൂർവം ഉറച്ചു നിൽക്കുക."

3. അബ്ദുല്ലാഹിബ്നു അംറ് (റ) നിവേദനം ചെയ്ത ഒരു ഹദീസിൽ പ്രവാചകൻ (സ) ഇങ്ങനെ പറയുന്നു:

من قتل دون ماله فهو شهيد

"സ്വന്തം ധനസംരക്ഷണത്തിൽ കൊല്ലപ്പെടുന്നവൻ രക്തസാക്ഷിയാണ്." (ബുഖാരി, മുസ്ലിം)

4 അബുൽ അഅ്വർ സഈദ് (റ) പറയുന്നു: പ്രവാചകൻ (സ) പറയുന്നതായി ഞാൻ കേട്ടിട്ടുണ്ട്.

من قتل دون ماله فهو شهيد ومن قتل دون دمه فهو شهيد ومن قتل دون دينه فهو شهيد
ومن قتل دون اهله فهو شهيد

"ധനസംരക്ഷണത്തിൽ കൊല്ലപ്പെട്ടവൻ രക്തസാക്ഷിയാണ്. ജീവസംരക്ഷണത്തിൽ കൊല്ലപ്പെട്ടവനും രക്തസാക്ഷിയാണ്. ദീൻ സംരക്ഷണത്തിനുവേണ്ടി കൊല്ലപ്പെട്ടവനും രക്തസാക്ഷിയാണ്. സ്വന്തം കുടുംബത്തിന്റെ സംരക്ഷണത്തിനു വേണ്ടി കൊല്ലപ്പെട്ടവനും രക്തസാക്ഷിയാണ്." (അബൂദാവൂദ്, തിർമിദി)

5. മുസ്ലിം റിപ്പോർട്ട് ചെയ്യുന്ന ഒരു ഹദീസിൽ ഹസ്രത് അബൂഹുറൈറ (റ) പറയുന്നു: "ഒരു മനുഷ്യൻ പ്രവാചകന്റെ അടുക്കൽ വന്നു ചോദിച്ചു. അല്ലാഹുവിന്റെ പ്രവാചകരേ, ഒരാൾ എന്റെ ധനം തട്ടിയെടുക്കാൻ വരുന്നു. അയാളെ കുറിച്ച് താങ്കളുടെ അഭിപ്രായമെന്താണ്?" പ്രവാചകൻ (സ) പറഞ്ഞു: "സ്വന്തം ധനം അദ്ദേഹത്തിനു വിട്ടുകൊടുക്കരുത്." "എങ്കിൽ അദ്ദേഹം എന്നോട്ട് യുദ്ധം ചെയ്യുന്നുവെങ്കിലോ?" പ്രവാചകൻ (സ) പറഞ്ഞു: "നീ തിരിച്ചും യുദ്ധം ചെയ്യണം." ചോദ്യകർത്താവ് തുടർന്നു: "അവൻ എന്നെ കൊല ചെയ്തെങ്കിലോ?" പ്രവാചകൻ (സ) പറഞ്ഞു: "നീ രക്തസാക്ഷിയാണ്." "ഞാനാണ് അവനെ

കൊല്ലുന്നതെങ്കിലോ?" പ്രവാചകൻ (സ) പറഞ്ഞു: "അവൻ നരകത്തിൽ പ്രവേശിക്കും."

6. ഇമാം മുസ്ലിം റിപ്പോർട്ട് ചെയ്യുന്ന മറ്റൊരു ഹദീസിൽ ഇങ്ങനെ കാണാം.

من علم الرمي ثم تركه فليس منا او فقد او فقد عصى

"ആരെങ്കിലും അമ്പെയ്ത്തുവിദ്യ അഭ്യസിക്കുകയും എന്നിട്ട് അത് ഉപേക്ഷിക്കുകയും ചെയ്താൽ അവൻ നമ്മിൽ പെട്ടവനല്ല. അല്ലെങ്കിൽ അവൻ ധിക്കാരം പ്രവർത്തിച്ചവനാണ്."

7. "അല്ലാഹു ഒരു അമ്പ് മുഖേന മൂന്ന് ആളുകളെ സ്വർഗത്തിൽ പ്രവേശിപ്പിക്കും. നല്ല നിയ്യത്തോടുകൂടി അമ്പ് നിർമിക്കുന്നവൻ, അമ്പെയ്യുന്നവൻ, അത് വഹിക്കുന്നവൻ. ഇനി ആരെങ്കിലും പഠിച്ചതിനു ശേഷം അശ്രദ്ധ നിമിത്തം അത് ഉപേക്ഷിച്ചാൽ അല്ലാഹു അവനു നൽകിയ ഒരു ഉത്തമ അനുഗ്രഹത്തെ അവൻ നശിപ്പിച്ചുകളഞ്ഞു എന്നർഥം."

**പ്രതിരോധം കർമശാസ്ത്ര വീക്ഷണത്തിൽ**

പ്രതിരോധ ജിഹാദ് ഫർള് ഐൻ ആണെന്ന കാര്യത്തിൽ പണ്ഡിതന്മാർ ഏകോപിച്ചിരിക്കുന്നു. ഇതിന് കാലഘട്ടത്തിന്റെയോ, സമയത്തിന്റെയോ, ഭൂരിപക്ഷ ന്യൂനപക്ഷ പ്രശ്നമോ, സാമ്പത്തിക ഭദ്രതയുടെയോ, പട്ടിണിയുടെയോ ഒന്നിന്റെയും പരിഗണന ആവശ്യമില്ല. പ്രതിരോധ ജിഹാദിന് യാതൊരു നിബന്ധനയും ഇല്ലെന്നർഥം. സമൂഹത്തിലെ എല്ലാ ഓരോ വ്യക്തിയുടെ മേലും നിർബന്ധമാണത്. അവൻ പ്രതിരോധ ജിഹാദിൽ പങ്കെടുക്കുകയും തന്റെ പങ്ക് അതിൽ യഥാവിധി നിർവഹിക്കുകയും വേണം. സ്ത്രീകൾ പോലും ഇതിന് പുറത്തല്ല. ആവശ്യമെങ്കിൽ ഇതിനുവേണ്ടി ഇറങ്ങിത്തിരിക്കൽ അവരുടെ മേലും നിർബന്ധമായിത്തീരും. ഭർത്താവിന്റെ അനുവാദം വാങ്ങാതെ തന്നെ സ്ത്രീകൾക്ക് പ്രതിരോധ യുദ്ധത്തിൽ പങ്കെടുക്കാം എന്നത് ഇതിന്റെ പ്രാധാന്യത്തെ കാണിക്കുന്നു. അതുപോലെ, മക്കൾക്ക് പിതാവിന്റെയും അടിമക്ക് യജമാനന്റെയും അനുമതി വാങ്ങേണ്ടതില്ല.

അല്ലാമാ ഹബ്സ്വാസ് എഴുതുന്നു:

"മുസ്ലിം അതിർത്തി പ്രദേശത്ത് ശത്രുക്കളുടെ ആക്രമണം പൊട്ടിപ്പുറപ്പെട്ടാൽ അതിനെ ചെറുക്കൽ അവിടുത്തെ മുസ്ലിങ്ങളുടെ ബാധ്യതയാണ്. ശക്തിയില്ലെങ്കിൽ അവരുടെ ജീവനും സ്വത്തും സ്ത്രീകളും കുട്ടികളും ജീവഭീഷണി നേരിട്ടുകൊണ്ടിരിക്കുമ്പോൾ അവരെ ശത്രുക്കളിൽ നിന്നു രക്ഷപ്പെടുത്താൻ പോന്ന സംഘത്തെ അയക്കുക എന്നത് മുസ്ലിം ഉമ്മത്തിന്റെ മേൽ ബാധ്യതയാണ്. ഇക്കാര്യത്തിൽ ഉമ്മത്തിൽ എതിരഭിപ്രായമില്ല. മുസ്ലിം പുരുഷന്മാരെയും അവരുടെ കുട്ടികളെയും സ്ത്രീകളെയും കൊന്നൊടുക്കാൻ ശത്രുക്കൾ തക്കം

പാർത്തിരിക്കുമ്പോൾ കൈയുംകെട്ടി നോക്കിയിരിക്കുന്നത് മുസ്‌ലിം ഉമ്മത്തിന് ഭൂഷണമല്ല."

**പ്രതിരോധത്തിന്റെ പ്രാധാന്യം**

'അൽജിഹാദു ഫിൽ ഇസ്‌ലാം' എന്ന ഗ്രന്ഥത്തിൽ സയ്യിദ് അബുൽ അഅ്‌ലാ മൗദൂദി പ്രതിരോധത്തിന്റെ പ്രാധാന്യം വിവരിക്കുന്നത് നോക്കുക.

"ഖുർആൻ അതിന്റെ അനുയായികളെ ആത്മാഭിമാനമുള്ള മനസ്സിന്റെ ഉടമകളാക്കി മാറ്റാൻ ആഗ്രഹിക്കുന്നു. അതുവഴി തിന്മക്കും അക്രമത്തിനും മുമ്പിൽ തല കുനിക്കാതിരിക്കാനും അക്രമത്തിന്റെയും അക്രമിയുടെയും മേധാവിത്വം അംഗീകരിക്കുകയെന്ന ദൗർബല്യം അവരിൽ നാമ്പെടുക്കാതിരിക്കാനും ശ്രദ്ധിക്കുന്നു. ഖുർആനികാധ്യാപനങ്ങളുടെ അടിസ്ഥാനത്തിൽ മനുഷ്യന്റെ ഏറ്റവും വലിയ പതിതാവസ്ഥ എന്നത് മനുഷ്യൻ അവന്റെ സുഖസൗകര്യത്തിനുവേണ്ടിയോ സമ്പത്തിനുവേണ്ടിയോ കുടുംബ ബന്ധുമിത്രാദികളുടെ താൽപര്യങ്ങൾക്കുവേണ്ടിയോ സത്യസംരക്ഷണത്തിന്റെ കാഠിന്യത്തെ ഭയപ്പെടുകയും അതല്ലെങ്കിൽ മിഥ്യയുടെ ശക്തിയെ ഭയന്ന് അതിന്റെ അടിമത്തം സ്വീകരിക്കാൻ തയ്യാറാവുകയും ചെയ്യുക എന്നതാണ്. പ്രകൃതിയുടെ എല്ലാ രഹസ്യങ്ങളും അനാവരണം ചെയ്യുന്ന ഗ്രന്ഥമാണ് ഖുർആൻ. അതിന്റെ അടിസ്ഥാനത്തിൽ രണ്ട് മാർഗങ്ങൾ ഖുർആൻ കാണിച്ചു തരുന്നു. ഒന്ന് മരണത്തിന്റെ മാർഗവും രണ്ടാമത്തേത് അഭിമാനത്തിന്റെ മാർഗവും. അപമാനിക്കപ്പെട്ട ജീവിതം എന്ന മൂന്നാമത്തെ മാർഗം അതിന്റെ ശിക്ഷണമല്ല. ദുർബലമായ ഈമാനിന്റെയും ആത്മധൈര്യമില്ലായ്മയുടെയും ഫലമായി സ്വീകരിച്ച മാർഗമാണ് അപമാനമെന്നത്. എല്ലാ ഇടപാടുകളിലും ക്ഷമയുടെയും സഹനത്തിന്റെയും മാർഗം അവലംബിക്കാൻ വിശുദ്ധ ഖുർആൻ കൽപിക്കുന്നു. എന്നാൽ, ഈ ദീനിനെ ഇല്ലാതാക്കുന്നതിനും മുസ്‌ലിങ്ങളുടെ മേൽ ഇസ്‌ലാമല്ലാത്ത ഒരു വ്യവസ്ഥിതി നടപ്പാക്കാൻ ശ്രമിക്കുന്നതും അതൊരിക്കലും അനുവദിക്കുന്നില്ല. മറിച്ച്, അത്തരം നീക്കങ്ങളെ ശക്തമായി ചെറുക്കാൻ ഇസ്‌ലാം അനുയായികളോടു കൽപിക്കുന്നു. നിങ്ങളുടെ മൗലികാവകാശങ്ങൾ തട്ടിയെടുക്കാൻ ശ്രമിക്കുകയും, നിങ്ങളുടെ മേൽ അക്രമമഴിച്ചു വിടുകയും, നിങ്ങൾക്ക് അനുവദനീയമായ അധികാരത്തിൽ നിന്ന് പുറത്താക്കാൻ ശ്രമിക്കുകയും നിങ്ങളുടെ വിശ്വാസവും അഭിമാനവും കളങ്കപ്പെടുത്താൻ ശ്രമിക്കുകയും, ദീനനുസരിച്ച് ജീവിക്കാൻ അനുവദിക്കാതിരിക്കുകയും, നിങ്ങളുടെ സാമൂഹിക ഘടന ശിഥിലമാക്കാൻ ശ്രമിക്കുകയും ചെയ്യുന്നുവെങ്കിൽ നിങ്ങൾ സ്വതന്ത്രരും, ഇസ്‌ലാമിന്റെ അനുയായികളുമാണ് നിങ്ങളെങ്കിൽ ദുർബലരാകരുത്; പൂർണ ശക്തിയോടുകൂടി ഇതിനെതിരെ ചെറുത്തു നിൽക്കുക തന്നെ

വേണം. പ്രതിരോധിക്കാനുള്ള ഈ കൽപനയിൽ നിന്ന് നമുക്ക് മനസ്സിലാക്കാം ഭൗതികലോകവുമായി ബന്ധപ്പെട്ട അവരുടെ മതബാധ്യതയിൽ ഏറ്റവും പ്രധാനമായതും ഒഴിച്ചുകൂടാൻ പാടില്ലാത്തതുമായ നിർബന്ധ ബാധ്യതയാണ് സ്വന്തം മതത്തിന്റെയും സമൂഹത്തിന്റെയും സംരക്ഷണം ഉറപ്പാക്കുക എന്നതും, മതത്തെയും സമൂഹത്തെയും കുഴപ്പത്തിലകപ്പെടാൻ അനുവദിക്കാതിരിക്കുക എന്നതും. ഇതിനുവേണ്ടി ഇസ്‌ലാം അതിന്റെ അനുയായികളോട് വളരെ ശക്തമായ മുന്നറിയിപ്പു തന്നെ നൽകിയിട്ടുണ്ട്.

ഈ ജനതയെ അവരുടെ മതത്തിൽ നിന്നും അവരുടെ സാമൂഹ്യ വ്യവസ്ഥിതിയിൽ നിന്നും അടർത്തിയെടുത്ത് സമാധാനത്തിനും ശാന്തിക്കും പകരം അശാന്തിയും അരാജകത്വവും വിതക്കാൻ നിരവധ മാർഗങ്ങളിലൂടെ ശത്രുക്കൾ ശ്രമിച്ചുകൊണ്ടിരിക്കുന്നു. ഏതെങ്കിലും ഒരു ഭരണകൂടത്തിന്റെ കീഴിൽ ഇസ്‌ലാമിക ലോകത്തോട് യുദ്ധം പ്രഖ്യാപിച്ച് ഇസ്‌ലാമിക സമൂഹത്തിനുമേൽ അതിക്രമം കാണിക്കുന്നത് ഇതിന്റെ ഒരു രൂപം മാത്രമാണ്.

പ്രതിരോധ യുദ്ധത്തിന്റെ മേൽ സൂചിപ്പിച്ച എല്ലാ രീതികളും പരിശോധിക്കുമ്പോൾ മനസ്സിലാകുന്നത് സ്വന്തം മതത്തെയും സമൂഹത്തെയും ഒരിക്കലും തിന്മയുടെ ശക്തികളാൽ അതിജയിക്കപ്പെടാൻ മുസ്‌ലിങ്ങൾ അനുവദിക്കില്ല എന്നതാണ്. ഈ തിന്മ ആന്തരികമോ ബാഹ്യമോ ആയ ഏത് വഴിയിലൂടെ വന്നതാണെങ്കിലും ശരി. അതിനെ വേരോടെ പിഴുതെറിയാൻ സദാ തയ്യാറായിരിക്കും ഓരോ മുസ്‌ലിമും. പരസ്പര സംഘട്ടനത്തിൽ നിന്നും സുരക്ഷിതരായിരിക്കുകയും സാമൂഹ്യ രാഷ്ട്രീയ ശക്തി നിലനിർത്തുകയും ചെയ്യുമ്പോളേ ഇത്തരമൊരവസ്ഥ സംജാതമാവുകയുള്ളൂ. മുസ്‌ലിം സമൂഹം പരസ്പരം പോരാടുകയും അകത്തും പുറത്തുമുള്ള ശത്രുക്കളെ കുറിച്ച് അശ്രദ്ധരാകുകയും ദൈവകോപത്തിന് ഇരയായ അക്രമി സംഘങ്ങളെപ്പോലെ സ്വയം തന്നെ സാമൂഹിക രോഗത്തിന്റെ ഇരകളാവുകയും ചെയ്താൽ അവർ സ്വയം നാശത്തിന്റെ പടുകുഴിയിലേക്ക് നയിക്കപ്പെടും. മറിച്ച്, മാനവരാശിയെ സന്മാർഗത്തിലേക്ക് കൈ പിടിച്ചാനയിക്കുകയെന്ന മഹത്കർമം ചെയ്തു തീർക്കാൻ കഴിവില്ലാത്തവരായിമാറും എന്നതായിരിക്കും അതിന്റെ അനന്തരഫലം. അത് സ്വന്തത്തിനുമേൽ മാത്രമല്ല, മാനവകുലത്തോട് ഒന്നടങ്കമുള്ള അക്രമമായിരിക്കും.

ചുരുക്കത്തിൽ, അവരുടെ നാശത്തിനു കാരണക്കാരാകാൻ സാധ്യതയുള്ള അവരുടെ ശത്രുക്കളുടെ അടയാളങ്ങളെക്കുറിച്ച് വ്യക്തമായ വിവരം അവർക്ക് നൽകിയിട്ടുണ്ട്. അത്തരക്കാരായ ഓരോരുത്തരുടെയും അടിവേരറുക്കാൻ ശക്തമായ താക്കീത് നൽകിയിട്ടുമുണ്ട്. ശത്രുക്കൾ ലോകത്തിന്റെ മാർഗദീപം കെടുത്താതിരിക്കാനും ദീനിന്റെ സർ

വ വ്യാപകമായ സംസ്കരണ പ്രവർത്തനത്തിൽ മാർഗതടസ്സം സൃഷ്ടിക്കാതിരിക്കാനും വേണ്ടിയാണിത്. തിന്മ അതിന്റെ തല പുറത്തിടുകയും കുഴപ്പങ്ങൾ നാട്ടിൽ നടമാടാൻ തുടങ്ങുകയും ചെയ്യുമ്പോൾ മാത്രമല്ല അതിനെതിരെ വാളൂരേണ്ടത്. മറിച്ച്, സദാസമയവും അതിനെതിരെ ജാഗ്രത പാലിക്കാനുള്ള മുന്നറിയിപ്പാണ് ഇസ്ലാം നൽകുന്നത്. കാരണം, അസത്യത്തിനു തലപുറത്തിടാനുള്ള ധൈര്യം ഒരിക്കലും തന്നെ ഉണ്ടാകരുത്. നന്മയെ സംബന്ധിച്ച ഭയത്താൽ തിന്മയുടെ കൂമ്പ് അതിനകത്തു വെച്ചുതന്നെ നശിക്കണം."

**പ്രതിരോധത്തിന്റെ പ്രായോഗിക രൂപം**

عن عمران بن حصين قال كان ثقيف حليفا لبني عقيل فاسرت ثقيف رجلين من اصحاب رسول الله ﷺ واسر اصحاب رسول الله ﷺ رجلا من بني عقيل فاوثقوه فطر حوه في الحرة فمر به رسول الله ﷺ فناداه يا محمد يامحمد فيما أخذت قال بجريرة حلفاء كم ثقيف فتركه و مضى فناداه يا محمد يامحمد فرحمه رسول الله ﷺ فرجع قال ما شانك قال اني مسلم فقال لو قلتها وانت تملك امرك افلحت كل الفلاح قال ففداه رسوال الله ﷺ بالرجلين الذين اسرهما ثقيف (رواه مسلم)

ഇംറാനുബ്നു ഹുസൈൻ (റ)വിൽ നിന്നു നിവേദനം. ഥഖീഫു ഗോത്രക്കാർ ബനൂഉഖൈൽ ഗോത്രക്കാരുമായി കരാറിലായിരുന്നു. ഥഖീഫ് ഗോത്രക്കാർ രണ്ട് മുസ്ലിങ്ങളെ ബന്ധികളാക്കി വെച്ചു. അപ്പോൾ സ്വഹാബികൾ ബനൂഉഖൈലിൽ നിന്നുള്ള ഒരാളെ പിടിച്ചു ബന്ധിയാക്കി. അവനെ പിടിച്ചുകെട്ടി ചൂടുള്ള പാറക്കല്ലിൽ കിടത്തി. അങ്ങനെ പ്രവാചകൻ (സ) അവന്റെ അരികിലൂടെ കടന്നുപോയപ്പോൾ അവൻ അട്ടഹസിക്കാൻ തുടങ്ങി: 'ഹേ മുഹമ്മദ്, എന്നെ എന്ത് അപരാധത്തിന്മേലാണ് പിടിച്ചിട്ടുള്ളത്.' പ്രവാചകൻ (സ) മറുപടി പറഞ്ഞു: 'നിങ്ങളുമായി കരാറിലുള്ള ഥഖീഫ് ഗോത്രക്കാരുടെ തെറ്റിനു പകരമായി.' ഇത്രയും പറഞ്ഞ് പ്രവാചകൻ (സ) മുന്നോട്ടു നീങ്ങി. ആ മനുഷ്യൻ വീണ്ടും വിളിച്ചു കൂവാൻ തുടങ്ങി. 'ഹേ മുഹമ്മദ്, ഹേ മുഹമ്മദ്.' ഇതുകേട്ട പ്രവാചകന് അവനോടു ദയ തോന്നി. പ്രവാചകൻ (സ) തിരിച്ചുവന്ന് അവനോട് ചോദിച്ചു: 'എന്താണ് നിന്റെ അവസ്ഥ?' അവൻ പറഞ്ഞു: 'ഞാൻ ഇസ്ലാം സ്വീകരിച്ചിരിക്കുന്നു.' പ്രവാചകൻ (സ) പറഞ്ഞു: 'നീ സ്വതന്ത്രനായിരിക്കുമ്പോൾ സ്വീകരിച്ചിരുന്നെങ്കിൽ നിനക്കു പൂർണ വിജയം പ്രാപിക്കാമായിരുന്നു. അതിനുശേഷം രണ്ട് മുസ്ലിങ്ങൾക്കു പകരമായി ഈ മനുഷ്യനെ പ്രവാചകൻ (സ) മോചിപ്പിച്ചു. (മുസ്ലിം)

**എന്താണ് ജിഹാദ്?**

ഏതെങ്കിലും ഒരു കാര്യത്തിൽ പരമാവധി പരിശ്രമത്തിൽ മുഴുകുക എന്നതാണ് ജിഹാദിന്റെ ഭാഷാർഥം. എന്നാൽ, ശരീഅത്തിന്റെ സാങ്കേതികാർഥത്തിൽ അല്ലാഹുവിന്റെ തൃപ്തി കരസ്ഥമാക്കുന്നതിന്

വേണ്ടിയുള്ള ദീനീ പ്രവർത്തനം, ദീനീ സേവനം, ദീനിന്റെ ഔന്നിത്യത്തിനുവേണ്ടി സ്വന്തം ശക്തി പരിപൂർണമായും ചിലവഴിക്കൽ തുടങ്ങിയവയാണ് ജിഹാദ്.

1. പ്രവാചകൻ (സ) പറയുന്നു.

المجاهد من جاهد نفسه فى طاعة الله المهاجر من هجر ما نهى الله عنه

“അല്ലാഹുവിനോടുള്ള അനുസരണത്തിൽ സ്വന്തത്തോട് യുദ്ധം പ്രഖ്യാപിക്കുന്നവനാണ് മുജാഹിദ്. അല്ലാഹു വിരോധിച്ചതിൽ നിന്നു വിട്ടുനിൽക്കുന്നവനാണ് മുഹാജിർ (ഹിജ്റ പോയവൻ).”

2. ഒരു മനുഷ്യൻ പ്രവാചകൻ (സ)യുടെ അടുത്ത് ജിഹാദിന് അനുമതി തേടി വന്നപ്പോൾ പ്രവാചകൻ (സ) അദ്ദേഹത്തോടു ചോദിച്ചു: ‘നിങ്ങളുടെ മാതാപിതാക്കൾ ജീവിച്ചിരിപ്പുണ്ടോ?’ ‘അതെ’ എന്ന് മറുപടി പറഞ്ഞു. ‘എങ്കിൽ അവർക്കുവേണ്ടി നിങ്ങൾ ജിഹാദ് നടത്തുക’.

3. അബൂഹുറൈറ (റ)വിൽ നിന്ന് നിവേദനം. ഒരു വ്യക്തി പ്രവാചകന്റെ അടുത്ത് വന്നുകൊണ്ട് പറഞ്ഞു: ‘എനിക്കു ജിഹാദിനു തുല്യമായ ഒരു പ്രവർത്തനം പറഞ്ഞു തരൂ.” പ്രവാചകൻ (സ) പറഞ്ഞു: “അത്തരം ഒരു പ്രവൃത്തി എനിക്കറിയില്ല.”

4. അബൂഹുറൈറ (റ) നിവേദനം ചെയ്ത മറ്റൊരു ഹദീസിൽ പ്രവാചകൻ (സ) പറയുന്നു:

من آمن بالله وبرسوله واقام الصلوة وصام رمضان كان حقا على الله ان يدخله الجنة جاهد فى سبيل الله او جلس فى ارضة التي ولد فيها فقالوا يا رسول الله افلا نبشر الناس قال ان فى الجنة مأة درجة اعدها الله لمجاهدين فى سبيل الله–ما بين الدر جتين كما بين السماء والأرض (بخاري)

“അല്ലാഹുവിലും അവന്റെ പ്രവാചകരിലും വിശ്വസിക്കുകയും നമസ്കാരം നിലനിർത്തുകയും നോമ്പനുഷ്ഠിക്കുകയും ചെയ്തവരെ സ്വർഗത്തിൽ പ്രവേശിപ്പിക്കൽ അല്ലാഹുവിന്റെ ബാധ്യതയാണ്. അവർ ജിഹാദ് ചെയ്യട്ടെ, അല്ലെങ്കിൽ വീടുകളിൽ കഴിയുന്നവരാകട്ടെ.” ഇതു കേട്ട സ്വഹാബികൾ ചോദിച്ചു: “ഞങ്ങൾ ജനങ്ങൾക്കു സന്തോഷവാർത്ത അറിയിക്കട്ടെ.” പ്രവാചകൻ (സ) പറഞ്ഞു: “അല്ലാഹുവിന്റെ മാർഗത്തിൽ യുദ്ധം ചെയ്യുന്നവർക്കുവേണ്ടി സ്വർഗത്തിൽ ഒരുക്കപ്പെട്ട നൂറ് സ്ഥാനങ്ങളുണ്ട്. ഓരോ സ്ഥാനവും തമ്മിലുള്ള അകലം ആകാശഭൂമികൾ തമ്മിലുള്ള അകലത്തിനു സമാനമാണ്.” (ബുഖാരി)

5. അംറ് (റ)വിൽ നിന്നും ഇമാം അഹ്മദ് ഉദ്ധരിക്കുന്ന ഒരു ഹദീസിൽ ഇങ്ങനെ കാണാം.

قال رجل يا رسول الله ما الا سلام قال ان يسلم قلبك الله عز وجل وان يسلم المسلمون من لسانك ويدك قال فأي الإسلام افضل قال: الإيمان قال وما الإيمان قال تؤمن بالله وملائكته وكتبه ورسله والبعث بعد الموت قال فأي الإيمان افضل قال الهجرة قال فما الهجرة قال تجهر السوء قال فأي الهجرة افضل قال الجهاد قال وما الجهاد قال ان تقاتل الكفار اذا لقيتم قال فأي الجهاد افضل

قال من عقر جواده واهريق دمه – قال رسول الله ثم عملان هما أفضل الأعمال الامن عمل بمثلهما حجة مبرور وعمرة

ഒരാൾ പ്രവാചകൻ (സ) യോടു ചോദിക്കുന്നു: 'പ്രവാചകരേ, എന്താണ് ഇസ്ലാം?' പ്രവാചകൻ (സ) പറഞ്ഞു: 'നിന്റെ മനസ്സ് അല്ലാഹുവിലേക്ക് കീഴൊതുങ്ങുകയും നിന്റെ കയ്യിൽ നിന്നും നാവിൽ നിന്നും മുസ്ലിങ്ങൾ സുരക്ഷിതരാവുകയും ചെയ്യുക.' വീണ്ടും അദ്ദേഹം ചോദിച്ചു: 'ഏറ്റവും ഉത്തമമായ ഇസ്ലാം ഏതാണ്?' പ്രവാചകൻ (സ) പറഞ്ഞു: 'ഈമാൻ.' അദ്ദേഹം തുടർന്നു ചോദിച്ചു: 'എന്താണ് ഈമാൻ?' പ്രവാചകൻ (സ) പറഞ്ഞു: 'നീ അല്ലാഹുവിലും അവന്റെ മലക്കുകളിലും അവന്റെ വേദഗ്രന്ഥങ്ങളിലും അവന്റെ ദൂതന്മാരിലും മരണാനന്തര ജീവിതത്തിലും വിശ്വസിക്കലാണത്.' തുടർന്ന് ചോദ്യകർത്താവ് വീണ്ടും ചോദിച്ചു: 'ഏറ്റവും ഉത്തമമായ ഈമാൻ ഏതാണ്?' പ്രവാചകൻ (സ) പറഞ്ഞു: 'ഹിജ്റ.' അപ്പോൾ ചോദിച്ചു: 'എന്താണ് ഹിജ്റ?' പ്രവാചകൻ (സ) പറഞ്ഞു: 'തിന്മയിൽ നിന്നു വിട്ടുനിൽക്കലാണത്.' അപ്പോൾ ചോദ്യകർത്താവ് ചോദിച്ചു: 'ഏറ്റവും ഉത്തമമായ ഹിജ്റ ഏതാണ്?' പ്രവാചകൻ (സ) പറഞ്ഞു: 'ജിഹാദ്.' അപ്പോൾ അദ്ദേഹം ചോദിച്ചു: 'ജിഹാദ് എന്നാൽ എന്താണ്?' പ്രവാചകൻ (സ) പറഞ്ഞു: 'സത്യനിഷേധികളെ കണ്ടുമുട്ടിയാൽ അവരോട് യുദ്ധം ചെയ്യലാണ്.' അപ്പോൾ അദ്ദേഹം വീണ്ടും ചോദിച്ചു: 'ഏറ്റവും ഉത്തമമായ ജിഹാദ് ഏതാണ്?' പ്രവാചകൻ (സ) പറഞ്ഞു: 'ഒരാൾ തന്റെ കുതിരയെയും സ്വന്തം ശരീരത്തെയും ത്യജിക്കുക എന്നതാണത്. പ്രവാചകൻ (സ) പിന്നീട് ഇങ്ങനെ പറഞ്ഞു: 'ഇതിനുശേഷം ഏറ്റവും ശ്രേഷ്ഠമായ രണ്ട് കർമങ്ങൾ ഹജ്ജും ഉംറയുമാണ്."

മുകളിൽ ഉദ്ധരിച്ച ആദ്യത്തെ രണ്ട് ഹദീസുകളിൽ 'ജിഹാദ്' എന്ന പദം ഖിതാൽ അഥവാ യുദ്ധം എന്നർഥത്തിലല്ല ഉപയോഗിച്ചിട്ടുള്ളത്. എന്നാൽ പിന്നീടുദ്ധരിക്കപ്പെട്ടിട്ടുള്ള മൂന്ന് ഹദീസിലും വ്യക്തമായിട്ടും ജിഹാദിന് ഖിതാൽ എന്ന അർഥത്തിൽ തന്നെയാണ് ഉദ്ധരിച്ചിട്ടുള്ളത്. ഇതേപ്രകാരം ഖുർആനിലും ജിഹാദ് എന്ന പദം പരിശ്രമം എന്നർഥത്തിൽ പ്രയോഗിച്ചിട്ടുണ്ട്. ഉദാഹരണം

وَجَـٰهِدْهُم بِهِۦ جِهَادًا كَبِيرًا

'ഖുർആനെക്കൊണ്ട് വലിയ ജിഹാദ് നടത്തൂ' (ഫുർഖാൻ: 52) എന്നാൽ ഖുർആനിൽ പത്തിലധികം സ്ഥലങ്ങളിൽ ജിഹാദിന് ഖിതാൽ എന്ന അർഥമാണ് പ്രയോഗിച്ചിട്ടുള്ളത്. ഇതിലൂടെ ഖുർആനിലും ഹദീസിലും ഇസ്ലാമിക കർമശാസ്ത്ര ഗ്രന്ഥങ്ങളിലും ജിഹാദിന് യുദ്ധം എന്ന അർഥമാണ് ഉപയോഗിച്ചിട്ടുള്ളത് എന്നു മനസ്സിലാക്കാൻ സാധിക്കും. ഇതല്ലാതെ മറ്റൊരർഥം ഇതിനില്ല. അല്ലാമാ ഇബ്നു ഹജ

ർ അസ്കലാനി പറയുന്നു: 'ജിഹാദ് എന്നു പറഞ്ഞാൽ ഇസ്‌ലാമിനെ സഹായിക്കുകയും അല്ലാഹുവിന്റെ കലിമയെ ഉന്നതിയിലെത്തിക്കുന്നതിനുവേണ്ടി സത്യനിഷേധികളോട് യുദ്ധം ചെയ്യലുമാണ്.'

അദ്ദുററുൽ മുഖ്താറിന്റെ രചയിതാവ് പറയുന്നു: "സത്യ മതത്തിലേക്ക് ക്ഷണിക്കുകയും അത് സ്വീകരിക്കാത്തവരോട് യുദ്ധം ചെയ്യുകയും ചെയ്യുക എന്നതാണ് ജിഹാദ്."

അല്ലാമാ ഇബ്നു ഹജർ അസ്കലാനി അദ്ദുററുൽ മുഖ്താറിന്റെ രചയിതാവ് എന്നിവരെല്ലാംതന്നെ ജിഹാദിന് യുദ്ധം എന്നർഥമാണ് കൽപിച്ചിട്ടുള്ളത്. അല്ലാമാ ഇബ്നു റുഷ്ദ് അടിസ്ഥാനപരമായ ഒരു കാര്യം പറഞ്ഞുകൊണ്ട് ഇതിനെ ഒന്നുകൂടി വ്യക്തമാക്കുന്നുണ്ട്.

"വാളുകൊണ്ടുള്ള ജിഹാദ് എന്നു പറഞ്ഞാൽ ദീനിന്റെ അടിസ്ഥാനത്തിൽ ബിംബാരാധകരോടുള്ള യുദ്ധമാണ്. ഏതൊരു വ്യക്തിയാണോ സ്വന്തത്തെ അല്ലാഹുവിനുവേണ്ടി ക്ഷീണം വഹിപ്പിച്ചത് അവൻ ജിഹാദ് ചെയ്തുവെന്നർഥം. എന്നാൽ സാധാരണയായി അല്ലാഹുവിന്റെ മാർഗത്തിൽ ജിഹാദ് നടത്തുക എന്നതുകൊണ്ട് ഉദ്ദേശിക്കുന്നത് സത്യനിഷേധികളോട് ആയുധമേന്തി പോരാടുക എന്നതാണ്. അതായത്, ഒന്നുകിൽ അവർ ഇസ്‌ലാം സ്വീകരിക്കുക അല്ലെങ്കിൽ ജിസ്‌യ നൽകി കീഴൊതുങ്ങി ജീവിക്കാൻ തയ്യാറാവുക."

ഒരുവേള അല്ലാമാ ഇബ്നു റുഷ്ദ് തന്റെ ഈ ഉദ്ധരണിയിൽ ഇവ്വിഷയകമായ ആയത്തുകളുടെയും ഹദീസുകളുടെയും പണ്ഡിതന്മാരുടെ അഭിപ്രായങ്ങളുടെയും രത്നച്ചുരുക്കമാണ് നൽകിയിട്ടുള്ളത്. ഈ സൂചന നിമിത്തം എല്ലാ കാര്യങ്ങളും അതിന്റെ യഥാസ്ഥാനത്തു നിർത്തുകയും ഓരോന്നിനും അനുയോജ്യമായ സ്ഥാനം നിർണയിക്കപ്പെടുകയും ചെയ്യുന്നു.

അല്ലാഹുവിന്റെ തൃപ്തി ഉദ്ദേശിച്ചു ചെയ്യുന്ന എല്ലാ പ്രവർത്തനങ്ങളും ജിഹാദിന്റെ വിശാലമായ അർഥത്തിൽ വരുന്നു എന്നതിൽ സംശയവുമില്ല. എന്നാൽ ഖുർആനിലോ ഹദീസിലോ ജിഹാദ് എന്ന പദം പൊതുവായി ഉപയോഗിക്കുന്നത് സത്യനിഷേധികളോടുള്ള യുദ്ധം എന്നർഥത്തിൽ തന്നെയാണ്. ഏറ്റവും കൂടുതൽ പ്രബോധനവും പ്രേരണയും നൽകിയിട്ടുള്ളത് ഇത്തരം ജിഹാദിനു തന്നെയാണ്. ഇതിൽ നിന്നും മനസ്സിലാക്കേണ്ട ഒരു കാര്യം ലക്ഷ്യസാക്ഷാത്കാരത്തിന്റെ മാർഗത്തിൽ ഒരുപാട് സംഗതികളെ ജിഹാദ് എന്ന് വിളിക്കാൻ സാധിക്കുമെങ്കിലും യഥാർഥത്തിൽ ജിഹാദിന്റെ ഏറ്റവും പരമമായ സ്ഥാനം സത്യനിഷേധികളോട് യുദ്ധം ചെയ്യുക എന്നതിനു തന്നെയാണ്. ഓരോന്നിന്റെയും സ്ഥാനത്തിനനുസരിച്ചായിരിക്കും അവർക്കുള്ള പ്രതിഫലവും. എന്നാൽ ഇത്തരത്തിലുള്ള ഒരൊറ്റ പ്രവർത്തനവും യഥാർഥ ജിഹാദിന് പകരം നിൽക്കാൻ സാധിക്കുന്നതോ അതിന്റെ സ്ഥാനത്തേക്ക്

എത്തിപ്പെടാൻ സാധിക്കുന്നതോ അല്ല.

ഇസ്‌ലാമും ജാഹിലിയ്യത്തും തമ്മിലുള്ള സംഘട്ടനത്തിൽ വാളേന്തിയ ഒരു മുജാഹിദ് ചെയ്യുന്ന സേവനത്തിന് തുല്യമായത് ഒരിക്കലും പേന കൊണ്ടോ നാവുകൊണ്ടോ പ്രബോധന പ്രവർത്തനം നടത്തുന്ന ഒരാൾക്ക് കാഴ്ച വെക്കാൻ സാധിക്കില്ല എന്നത് തർക്കമറ്റ വസ്തുതയാണ്. തിന്മയുടെ മൂർത്തിയും പിശാചിന്റെ ഏജന്റുമാരുമായ അബൂജഹ്‌ലിനെയും അബൂലഹ്ബുമാരെയും ഇല്ലായ്മ ചെയ്യുന്നതിന് വാളു തന്നെയാണ് ഏറ്റവും നല്ല മാർഗം. ആശയ വിനിമയ പ്രക്രിയയിലൂടെയും പ്രബോധന പ്രചാരണ മാർഗേനയും ശുദ്ധഗതിക്കാരായ മാന്യന്മാരെ അഭിമുഖീകരിക്കുവാൻ സാധിക്കുന്നു എന്നത് ശരിയാണ്. എന്നാലോ, മനുഷ്യന്റെ ജീവൻ അക്രമികളുടെയും സ്വേഛാധിപതികളുടെയും കൈപ്പിടിയിൽ തൂങ്ങിക്കിടക്കുമ്പോൾ ഒരു മുജാഹിദിന് അടങ്ങിയിരിക്കാൻ സാധ്യമല്ല. ഇവരാകട്ടെ സത്യം സ്വീകരിക്കാൻ സ്വയം തയ്യാറുമല്ല. എന്നാൽ മറ്റുള്ളവർ ഇതുകേൾക്കുന്നതോ, അവരെ കേൾപിക്കുന്നതോ അവർക്ക് ഇഷ്ടമല്ലതാനും. അതുകൊണ്ടുതന്നെ അവർ സത്യവാഹകരെ അവരുടെ മുഴുവൻ ശക്തിയും ഉപയോഗിച്ച് ഇല്ലാതാക്കാൻ ശ്രമിക്കുന്നു. ശത്രുക്കളെ നേരിടാൻ സ്വന്തം ജീവൻ ബലിനൽകാൻ തയ്യാറുള്ളവർക്കു മാത്രമെ ഇതിന് സാധിക്കുകയുള്ളൂ. ജീവിത വിഭവം മുഴുവൻ ഇത്തരക്കാർ ഇതിനുവേണ്ടി നീക്കിവെക്കും. യോദ്ധാക്കളുടെ ഈ ഒരു സംഘം ഇല്ലായിരുന്നുവെങ്കിൽ വർഷങ്ങളായുള്ള പ്രബോധന പ്രചരണങ്ങളുടെ ഫലം നിമിഷനേരം കൊണ്ട് ഇല്ലാതായിത്തീരുമായിരുന്നു. ബദർ രണാങ്കണത്തിൽ വെച്ചുകൊണ്ട് റസൂലുല്ലാഹി (സ) പ്രാർഥിച്ചിരുന്നു. 'അല്ലാഹുവേ, ഈ ചെറുസംഘം ഇല്ലാതായാൽ പിന്നെ ഒരിക്കലും ഭൂമിയിൽ നിനക്ക് വഴിപ്പെടാൻ ആരും ഉണ്ടാകില്ല.'

ഇതാണ് ശരിയായ ജിഹാദിന്റെ പ്രാധാന്യം. ഇതിനെ നിഷേധിക്കുകയോ തള്ളിക്കളയുകയോ മാറ്റപ്പെടുത്തി മറ്റൊരു കാര്യം സമർപ്പിക്കുകയോ ചെയ്യുന്നുവെങ്കിൽ അത് നിരർഥകമായിരിക്കും. എന്നുമാത്രമല്ല, അത് അപകടകരമായ ഒരു പാതകമായിത്തീരും. അതുനിമിത്തം പ്രതിഫലത്തിനു പകരം കടുത്ത ശിക്ഷയും അല്ലാഹുവിന്റെ കോപത്തിന് ഇരയാകേണ്ടി വരികയും ചെയ്തേക്കാം.

### ഒരു അതിദുർബല ഹദീസ്

ഏതോ ഒരു യുദ്ധത്തിൽ നിന്നു മടങ്ങുമ്പോൾ പ്രവാചകൻ (സ) ഇങ്ങനെ പറഞ്ഞു: "നമ്മൾ ചെറിയ ജിഹാദിൽ നിന്നും വലിയ ജിഹാദിലേക്കു മടങ്ങി." ഈ ഹദീസ് ദുർബലമാണെന്ന് ഇമാം ബൈഹഖി പറഞ്ഞിട്ടുണ്ട്. ഇതിലെ ഒരു റിപ്പോർട്ടറായ യഹ്‌യാ ഇബ്നു അലഹിനെ പറ്റി ഇബ്നു ഹജർ അസ്ഖലാനി പറഞ്ഞത് ഹദീസ് കെട്ടിച്ചമച്ചുണ്ടാക്കുന്നവൻ എന്നാണ്. ദഹബി തന്റെ മീസാനിൽ ദുർബലനായ

റിപ്പോർട്ടർ എന്നാണ് ഇയാളെ വിശേഷിപ്പിച്ചിട്ടുള്ളത്. ഇബ്നു മുഈനും ഇതുതന്നെയാണ് പറഞ്ഞത്. അഹമ്മദുബ്നു ഹമ്പൽ ഇയാളെ കള്ളവാദി എന്നാണ് പറഞ്ഞത്. ഇത് ഒരു ഹദീസേ അല്ല എന്നാണ് ഇമാം ഹസനുൽ ബന്നയുടെ അഭിപ്രായം. പണ്ഡിതന്മാരുടെ ഈ അഭിപ്രായത്തിനുമപ്പുറം ഖുർആന്റെ ആയത്തുകൾ തന്നെ ഈ ഹദീസിനു നേർവിപരീതമാണ്.

لَّا يَسْتَوِي ٱلْقَـٰعِدُونَ مِنَ ٱلْمُؤْمِنِينَ غَيْرُ أُو۟لِى ٱلضَّرَرِ وَٱلْمُجَـٰهِدُونَ
فِى سَبِيلِ ٱللَّهِ بِأَمْوَٰلِهِمْ وَأَنفُسِهِمْ ۚ فَضَّلَ ٱللَّهُ ٱلْمُجَـٰهِدِينَ بِأَمْوَٰلِهِمْ
وَأَنفُسِهِمْ عَلَى ٱلْقَـٰعِدِينَ دَرَجَةً ۚ وَكُلًّا وَعَدَ ٱللَّهُ ٱلْحُسْنَىٰ ۚ وَفَضَّلَ ٱللَّهُ
ٱلْمُجَـٰهِدِينَ عَلَى ٱلْقَـٰعِدِينَ أَجْرًا عَظِيمًا ﴿٩٥﴾ دَرَجَـٰتٍ مِّنْهُ وَمَغْفِرَةً
وَرَحْمَةً ۚ وَكَانَ ٱللَّهُ غَفُورًا رَّحِيمًا ﴿٩٦﴾

"ന്യായമായ വിഷമമില്ലാതെ (യുദ്ധത്തിനുപോകാതെ) ഒഴിഞ്ഞിരിക്കുന്ന വിശ്വാസികളും തങ്ങളുടെ ധനം കൊണ്ടും ദേഹം കൊണ്ടും അല്ലാഹുവിന്റെ മാർഗത്തിൽ ജിഹാദ് ചെയ്യുന്നവരും തുല്യരാവുകയില്ല. തങ്ങളുടെ ധനം കൊണ്ടും ദേഹം കൊണ്ടും ജിഹാദ് ചെയ്യുന്നവരെ ഒഴിഞ്ഞിരിക്കുന്നവരെക്കാൾ അല്ലാഹു പദവിയിൽ ഉയർത്തിയിരിക്കുന്നു. എല്ലാവർക്കും അല്ലാഹു നല്ല പ്രതിഫലം വാഗ്ദാനം ചെയ്തിരിക്കുന്നു. എന്നാൽ ജിഹാദിലേർപ്പെടുന്നവർക്ക് ഒഴിഞ്ഞിരിക്കുന്നവരെക്കാൾ കൂടുതൽ അല്ലാഹു മഹത്തായ പ്രതിഫലം നൽകുന്നതാണ്. അവന്റെ പക്കൽ നിന്നുള്ള പല പദവികളും പാപമോചനവും കാരുണ്യവുമത്രേ (അവർക്കുള്ളത്). അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു." (നിസാഅ് 95-96)

ഈ ആയത്തിന്റെ വിശദീകരണത്തിൽ മൗലാനാ മുഫ്തീ ശഫീ സാഹിബ് എഴുതുന്നു:

"ഖുർആൻ വ്യാഖ്യാതാക്കൾ പറയുന്നു, ഈ ആയത്തിൽ നിന്ന് ഒരു കാര്യം വ്യക്തമാണ്. പൊതുവായ അവസ്ഥയിൽ ജിഹാദ് ഫർള് കിഫായയാണ്. ആരെങ്കിലും കുറച്ചാളുകൾ നിർവഹിച്ചാൽ മറ്റുള്ളവരും കുറ്റമുക്തരാവും. എന്നാൽ, ഇതിനു നിബന്ധനയെന്തെന്നാൽ ജിഹാദ് നടത്തുന്ന സംഘം അതിനുവേണ്ടത്ര ശക്തരായിരിക്കണം. അല്ലാതിരുന്നാൽ അവർക്കു ചുറ്റും താമസിക്കുന്ന മുസ്‌ലിങ്ങളുടെ മേൽ നിർബന്ധ ബാധ്യതയാണ് മുജാഹിദുകളെ സഹായിക്കുക എന്നത്. ഈ ആയത്തിൽ وَكُلًّا وَعَدَ ٱللَّهُ ٱلْحُسْنَىٰ എന്നു പറഞ്ഞുകൊണ്ട് ജിഹാദി

ല്ലാതെ മറ്റു പ്രവർത്തനങ്ങളിൽ മുഴുകിയിരിക്കുന്നവരെക്കൂടി സമാധാനിപ്പിച്ചിരിക്കുകയാണ്. എന്നാൽ ഇപ്പറഞ്ഞത് സാധാരണ ഘട്ടത്തെ പരാമർശിച്ചുകൊണ്ടാണ്. അതായത് ജിഹാദ് നിർവഹിക്കുന്ന കൂട്ടർ അതിനു പ്രാപ്തരാണ് എന്നുറപ്പുള്ള അവസരത്തിൽ മാത്രം. അവർക്കതിനു കഴിയാത്തവരായി വരുമ്പോൾ ഏറ്റവും അടുത്തുള്ള മുസ്ലിങ്ങളുടെ മേൽ നിർബന്ധ ബാധ്യതയായിത്തീരുന്നു. അവർകൂടി തികയാതെ വരുമ്പോൾ തൊട്ടടുത്തുള്ളവരുടെ മേലും നിർബന്ധമായിത്തീരുന്നു. ഈ പരമ്പര കിഴക്കും പടിഞ്ഞാറുമുള്ള മുസ്ലിങ്ങൾക്കാകമാനം നിർബന്ധമായിത്തീരുന്നതുവരെ തുടരുന്നതാണ്."

**ജിഹാദിന്റെ ശ്രേഷ്ഠതകൾ**

അല്ലാഹുവിന്റെ മാർഗത്തിൽ ജീവൻ വെടിയുക എന്നതു തന്നെയാണ് യഥാർഥ ജീവിതം. എന്നാൽ അധികമാളുകളും അതിനെ സംബന്ധിച്ച് അജ്ഞരാണുതാനും.

وَلَا تَقُولُواْ لِمَن يُقْتَلُ فِى سَبِيلِ ٱللَّهِ أَمْوَٰتٌۢ ۚ بَلْ أَحْيَآءٌ وَلَٰكِن لَّا تَشْعُرُونَ

"അല്ലാഹുവിന്റെ മാർഗത്തിൽ കൊല്ലപ്പെട്ടവരെ നിങ്ങൾ മരണപ്പെട്ടവർ എന്നു വിളിക്കരുത്. യഥാർഥത്തിൽ അവർ ജീവിച്ചിരിക്കുന്നവരാണ്. നിങ്ങൾ അതിനെപ്പറ്റി ബോധവാന്മാരാകുന്നില്ല തന്നെ." (ബഖറ 154)

അല്ലാഹുവിന്റെ മാർഗത്തിൽ ജിഹാദ് നടത്തുന്ന സത്യവിശ്വാസി തന്നെയാണ് യഥാർഥത്തിൽ അല്ലാഹുവിന്റെ അനുഗ്രഹങ്ങളിൽ പ്രതീക്ഷയർപ്പിച്ചവർ.

إِنَّ ٱلَّذِينَ ءَامَنُواْ وَٱلَّذِينَ هَاجَرُواْ وَجَٰهَدُواْ فِى سَبِيلِ ٱللَّهِ أُوْلَٰٓئِكَ
يَرْجُونَ رَحْمَتَ ٱللَّهِ ۚ وَٱللَّهُ غَفُورٌ رَّحِيمٌ ﴿٢١٨﴾

"വിശ്വസിക്കുകയും സ്വദേശം വെടിയുകയും അല്ലാഹുവിന്റെ മാർഗത്തിൽ ജിഹാദിലേർപ്പെടുകയും ചെയ്തവരാരോ അവർ അല്ലാഹുവിന്റെ കാരുണ്യം പ്രതീക്ഷിക്കുന്നവരാകുന്നു. അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമത്രെ." (ബഖറ 218)

وَلَا تَحْسَبَنَّ ٱلَّذِينَ قُتِلُواْ فِى سَبِيلِ ٱللَّهِ أَمْوَٰتًۢا ۚ بَلْ أَحْيَآءٌ عِندَ
رَبِّهِمْ يُرْزَقُونَ ﴿١٦٩﴾ فَرِحِينَ بِمَآ ءَاتَىٰهُمُ ٱللَّهُ مِن فَضْلِهِۦ وَيَسْتَبْشِرُونَ
بِٱلَّذِينَ لَمْ يَلْحَقُواْ بِهِم مِّنْ خَلْفِهِمْ أَلَّا خَوْفٌ عَلَيْهِمْ وَلَا هُمْ
يَحْزَنُونَ ﴿١٧٠﴾ ۞ يَسْتَبْشِرُونَ بِنِعْمَةٍ مِّنَ ٱللَّهِ وَفَضْلٍ وَأَنَّ ٱللَّهَ لَا
يُضِيعُ أَجْرَ ٱلْمُؤْمِنِينَ ﴿١٧١﴾

"അല്ലാഹുവിന്റെ മാർഗത്തിൽ കൊല്ലപ്പെട്ടവരെ മരിച്ചുപോയവരായി നീ ഗണിക്കരുത്. എന്നാൽ അവർ അവരുടെ രക്ഷിതാവിന്റെ അടുക്കൽ ജീവിച്ചിരിക്കുന്നവരാണ്. അവർക്ക് ഉപജീവനം നൽകപ്പെട്ടുകൊണ്ടിരിക്കുന്നു. അല്ലാഹു തന്റെ അനുഗ്രഹത്തിൽ നിന്ന് അവർക്കു നൽകിയതുകൊണ്ട് അവർ സന്തുഷ്ടരായിരിക്കും. അല്ലാഹുവിന്റെ അനുഗ്രഹവും ഔദാര്യവും കൊണ്ട് അവർ സന്തോഷമടയുന്നു. സത്യവിശ്വാസികളുടെ പ്രതിഫലം അല്ലാഹു പാഴാക്കുകയില്ല എന്നതും അവരെ സന്തുഷ്ടരാക്കുന്നു." (ആലുഇംറാൻ 179-181)

നബി തിരുമേനി (സ) പറഞ്ഞു: "രക്തസാക്ഷികളുടെ ആത്മാക്കൾ പക്ഷികളുടെ വയറ്റിലായിരിക്കും. ആ പക്ഷികളാവട്ടെ, പളുങ്കു കൊണ്ടുള്ള കൂട്ടിൽ അർശിൽ തൂക്കിയിടപ്പെട്ട നിലയിലായിരിക്കും. സ്വർഗത്തിലൂടെ യഥേഷ്ടം അവ പാറിക്കളിച്ചുകൊണ്ടിരിക്കും. പിന്നീട് പളുങ്കുകൂട്ടിൽ വന്ന് വസിക്കും. അവരുടെ റബ്ബ് അവരോട് ചോദിക്കും: 'എന്താണ് നിങ്ങളുടെ ആഗ്രഹം എന്ന്.' അവർ പറയും. 'നാഥാ! ഞങ്ങൾ എന്താണ് ആഗ്രഹിക്കുന്നത്. സ്വർഗത്തിൽ എവിടെ വേണമെങ്കിലും ഞങ്ങൾ സഞ്ചരിക്കാമല്ലോ.' അവരുടെ നാഥൻ മൂന്നുപ്രാവശ്യം ഇതേ ചോദ്യം ആവർത്തിക്കും. അപ്പോൾ അവർ അല്ലാഹുവോട് പറയും: "ഞങ്ങളുടെ നാഥാ, ഞങ്ങളുടെ ആത്മാക്കളെ ഞങ്ങളുടെ ശരീരത്തിലേക്കു തന്നെ മടക്കിത്തരിക. ഞങ്ങൾ ഭൂമിയിലേക്കു തിരിച്ചുപോയി' നിന്റെ മാർഗത്തിൽ ഒരിക്കൽകൂടി രക്തസാക്ഷികളാകട്ടെ." (മുസ്ലിം)

അല്ലാഹുവിന്റെ തൃപ്തി മാത്രം പ്രതീക്ഷിക്കുന്നവരുടെ മാർഗമാണ് അല്ലാഹുവിന്റെ മാർഗത്തിൽ യുദ്ധം ചെയ്യുക എന്നത്. അവർ തങ്ങളുടെ സർസ്വവും അല്ലാഹുവിന്റെ മാർഗത്തിൽ ത്യജിക്കാൻ തയ്യാറായിരിക്കും.

﴿فَلْيُقَـٰتِلْ فِى سَبِيلِ ٱللَّهِ ٱلَّذِينَ يَشْرُونَ ٱلْحَيَوٰةَ ٱلدُّنْيَا بِٱلْـَٔاخِرَةِ ۚ وَمَن
يُقَـٰتِلْ فِى سَبِيلِ ٱللَّهِ فَيُقْتَلْ أَوْ يَغْلِبْ فَسَوْفَ نُؤْتِيهِ أَجْرًا عَظِيمًا ﴿٧٤﴾

"ഇഹലോക ജീവിതത്തെ പരലോകത്തിനു പകരം വിൽക്കാൻ തയ്യാറുള്ളവർ അല്ലാഹുവിന്റെ മാർഗത്തിൽ യുദ്ധം ചെയ്യട്ടെ. അല്ലാഹുവിന്റെ മാർഗത്തിൽ വല്ലവനും യുദ്ധം ചെയ്തിട്ട് അവൻ കൊല്ലപ്പെട്ടാലും വിജയം നേടിയാലും നാമവന്ന് മഹത്തായ പ്രതിഫലം നൽകുന്നതാണ്." (നിസാഅ് 74)

അല്ലാഹുവിന്റെ അടുത്ത് സ്ഥാനമാനം ലഭിക്കുന്ന സംഗതി അവന്റെ മാർഗത്തിൽ സർവതും ത്യജിക്കലും വിശേഷാൽ ജീവൻ ത്യജിക്കലുമാണ്. ഇതില്ലെങ്കിൽ പിന്നെ മതത്തിലധിഷ്ഠിതമായ പല പരിശുദ്ധ കർമങ്ങളും അസ്ഥാനത്തായാണ് പരിഗണിക്കപ്പെടുക.

വിശുദ്ധ ഖുർആൻ പറയുന്നു.

۞ أَجَعَلْتُمْ سِقَايَةَ ٱلْحَآجِّ وَعِمَارَةَ ٱلْمَسْجِدِ ٱلْحَرَامِ كَمَنْ ءَامَنَ بِٱللَّهِ وَٱلْيَوْمِ ٱلْـَٔاخِرِ وَجَـٰهَدَ فِى سَبِيلِ ٱللَّهِ ۚ لَا يَسْتَوُۥنَ عِندَ ٱللَّهِ ۗ وَٱللَّهُ لَا يَهْدِى ٱلْقَوْمَ ٱلظَّـٰلِمِينَ ﴿١٩﴾ ٱلَّذِينَ ءَامَنُوا۟ وَهَاجَرُوا۟ وَجَـٰهَدُوا۟ فِى سَبِيلِ ٱللَّهِ بِأَمْوَٰلِهِمْ وَأَنفُسِهِمْ أَعْظَمُ دَرَجَةً عِندَ ٱللَّهِ ۚ وَأُو۟لَـٰٓئِكَ هُمُ ٱلْفَآئِزُونَ ﴿٢٠﴾ يُبَشِّرُهُمْ رَبُّهُم بِرَحْمَةٍ مِّنْهُ وَرِضْوَٰنٍ وَجَنَّـٰتٍ لَّهُمْ فِيهَا نَعِيمٌ مُّقِيمٌ ﴿٢١﴾ خَـٰلِدِينَ فِيهَآ أَبَدًا ۚ إِنَّ ٱللَّهَ عِندَهُۥٓ أَجْرٌ عَظِيمٌ ﴿٢٢﴾

“തീർഥാടകന് കുടിക്കാൻ കൊടുക്കുന്നതും മസ്ജിദുൽ ഹറാം പരിപാലിക്കുന്നതും അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുകയും അല്ലാഹുവിന്റെ മാർഗത്തിൽ സമരം നടത്തുകയും ചെയ്യുന്നവരുടെ പ്രവർത്തനത്തിനു തുല്യമായി നിങ്ങൾ കണക്കാക്കിയിരിക്കുകയാണോ? അവർ അല്ലാഹുവിങ്കൽ ഒരുപോലെയല്ല. അല്ലാഹു അക്രമികളായവരെ സന്മാർഗത്തിലാക്കുകയില്ല. വിശ്വസിക്കുകയും സ്വദേശം വെടിയുകയും തങ്ങളുടെ സ്വത്തും ശരീരവും കൊണ്ട് അല്ലാഹുവിന്റെ മാർഗത്തിൽ ജിഹാദ് നടത്തുകയും ചെയ്തവർ അല്ലാഹുവിങ്കൽ ഏറ്റവും മഹത്തായ പദവിയുള്ളവരാണ്. അവർ തന്നെയാണ് വിജയം പ്രാപിച്ചവർ. അവർക്ക് അവരുടെ രക്ഷിതാവ് അവന്റെ പക്കൽ നിന്നുള്ള കാരുണ്യത്തെയും പ്രീതിയെയും സ്വർഗത്തോപ്പുകളെയും സംബന്ധിച്ച സന്തോഷവാർത്ത അറിയിക്കുന്നു. അവർക്കവിടെ ശാശ്വതമായ സുഖാനുഭവമാണുള്ളത്. അവരതിൽ നിത്യവാസികളായിരിക്കും. അല്ലാഹുവിന്റെ അടുക്കലാണ് മഹത്തായ പ്രതിഫലമുള്ളത്.” (തൗബ 19-22)

അല്ലാഹുവിന്റെ പ്രവാചകന്റെയും യഥാർഥ സത്യവിശ്വാസികളുടെയും വ്യതിരിക്തമായ പ്രതാപം സ്വശരീരം കൊണ്ടും ധനം കൊണ്ടുമുള്ള ജിഹാദാണ്. സ്വർഗത്തിന്റെയും മറ്റെല്ലാ നന്മകളുടെയും കരാർ ഇതിന്റെ അടിസ്ഥാനത്തിലാണുതാനും.

ഖുർആനിൽ അല്ലാഹു പറയുന്നു:

لَـٰكِنِ ٱلرَّسُولُ وَٱلَّذِينَ ءَامَنُوا۟ مَعَهُۥ جَـٰهَدُوا۟ بِأَمْوَٰلِهِمْ وَأَنفُسِهِمْ ۚ وَأُو۟لَـٰٓئِكَ لَهُمُ ٱلْخَيْرَٰتُ ۖ وَأُو۟لَـٰٓئِكَ هُمُ ٱلْمُفْلِحُونَ ﴿٨٨﴾ أَعَدَّ ٱللَّهُ لَهُمْ جَنَّـٰتٍ تَجْرِى مِن تَحْتِهَا ٱلْأَنْهَـٰرُ خَـٰلِدِينَ فِيهَا ۚ ذَٰلِكَ ٱلْفَوْزُ ٱلْعَظِيمُ

"പക്ഷേ, റസൂലും അദ്ദേഹത്തോടൊപ്പം വിശ്വസിച്ചവരും തങ്ങളുടെ സ്വത്തുകൾ കൊണ്ടും ശരീരങ്ങൾ കൊണ്ടും ജിഹാദ് ചെയ്തു. അവർക്കാണ് നന്മകളുള്ളത്. അവർ തന്നെയാണ് വിജയം പ്രാപിച്ചവർ. അല്ലാഹു അവർക്ക് താഴ്ഭാഗത്തുകൂടി അരുവികൾ ഒഴുകുന്ന സ്വർഗത്തോപ്പുകൾ ഒരുക്കി വെച്ചിരിക്കുന്നു. അവരതിൽ നിത്യവാസികളായിരിക്കും. അതത്രെ മഹത്തായ വിജയം." (തൗബ 88-89)

അല്ലാഹുവിന്റെ മാർഗത്തിൽ കൊല്ലപ്പെടുന്നവർ എല്ലാ നിലക്കും വിജയികൾ തന്നെയാണ്. ഇത് ഒരു നഷ്ടകച്ചവടമല്ല; ലാഭം മാത്രമുള്ള ഒരു വ്യാപാരമാണിത്.

وَٱلَّذِينَ قُتِلُوا۟ فِى سَبِيلِ ٱللَّهِ فَلَن يُضِلَّ أَعْمَٰلَهُمْ ﴿٤﴾

سَيَهْدِيهِمْ وَيُصْلِحُ بَالَهُمْ ﴿٥﴾ وَيُدْخِلُهُمُ ٱلْجَنَّةَ عَرَّفَهَا لَهُمْ ﴿٦﴾

"അല്ലാഹുവിന്റെ മാർഗത്തിൽ കൊല്ലപ്പെട്ടവരാകട്ടെ അല്ലാഹു അവരുടെ കർമങ്ങൾ പാഴാക്കുകയില്ല. അവൻ അവരെ ലക്ഷ്യത്തിലേക്കു നയിക്കുകയും അവരുടെ അവസ്ഥ നന്നാക്കി നിർത്തുകയും ചെയ്യുന്നതാണ്. സ്വർഗത്തിൽ അവരെ അവൻ പ്രവേശിപ്പിക്കുകയും ചെയ്യും. അവർക്ക് അവൻ അതിനെ പരിചയപ്പെടുത്തിക്കൊടുത്തിട്ടുണ്ട്." (മുഹമ്മദ് 4-6)

വിശ്വസിക്കുകയും ശരീരം കൊണ്ടും ധനം കൊണ്ടും അല്ലാഹുവിന്റെ മാർഗത്തിൽ ജിഹാദ് നടത്തുകയും ചെയ്യുന്നതിലാണ് ഐഹിക പാരത്രിക ജീവിത വിജയത്തിന്റെ അടിസ്ഥാനം.

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ هَلْ أَدُلُّكُمْ عَلَىٰ تِجَٰرَةٍ تُنجِيكُم

مِّنْ عَذَابٍ أَلِيمٍ ﴿١٠﴾ تُؤْمِنُونَ بِٱللَّهِ وَرَسُولِهِۦ وَتُجَٰهِدُونَ فِى

سَبِيلِ ٱللَّهِ بِأَمْوَٰلِكُمْ وَأَنفُسِكُمْ ۚ ذَٰلِكُمْ خَيْرٌ لَّكُمْ إِن كُنتُمْ تَعْلَمُونَ

"സത്യവിശ്വാസികളേ, വേദനാജനകമായ ശിക്ഷയിൽ നിന്ന് നിങ്ങളെ രക്ഷിക്കുന്ന കച്ചവടത്തെപ്പറ്റി ഞാൻ നിങ്ങൾക്ക് അറിയിച്ചു തരട്ടെയോ? നിങ്ങൾ അല്ലാഹുവിലും അവന്റെ പ്രവാചകനിലും വിശ്വസിക്കുകയും അല്ലാഹുവിന്റെ മാർഗത്തിൽ നിങ്ങളുടെ സ്വത്തുകൾ കൊണ്ടും ശരീരങ്ങൾ കൊണ്ടും സമരം ചെയ്യുകയും വേണം. അതാണ് നിങ്ങൾക്കു ഗുണകരമായിട്ടുള്ളത്, നിങ്ങൾ അറിവുള്ളവരാണെങ്കിൽ. എങ്കിൽ നിങ്ങൾക്ക് അവൻ നിങ്ങളുടെ പാപങ്ങൾ പൊറുത്തു തരികയും താഴ്ഭാഗത്തുകൂടി അരുവികളൊഴുകുന്ന സ്വർഗത്തോപ്പുകളിലും വിശിഷ്ടമായ വസതികളിലും അവൻ നിങ്ങളെ പ്രവേശിപ്പിക്കുകയും ചെയ്യുന്നതാണ്. അതത്രെ മഹത്തായ ഭാഗ്യം. നിങ്ങളിഷ്ടപ്പെടുന്ന മറ്റൊരു കാ

ര്യവും അവൻ നൽകുന്നതാണ്. അതെ, അല്ലാഹുവിങ്കൽ നിന്നുള്ള സഹായവും ആസന്നമായ വിജയവും. നബിയേ, സത്യവിശ്വാസികൾക്കു സന്തോഷവാർത്ത അറിയിക്കുക." (സ്വഫ് 10-13)

അബൂഹുറൈറ (റ) നിവേദനം ചെയ്യുന്നു: പ്രവാചകൻ (സ)യുടെ അടുക്കൽ വന്നുകൊണ്ട് ചോദിച്ചു: 'ജിഹാദിനു തുല്യമായ ഒരു കർമത്തെക്കുറിച്ച് എനിക്കു പറഞ്ഞുതന്നാലും.' പ്രവാചകൻ സ) പറഞ്ഞു: "അങ്ങനെയുള്ള ഒരു പ്രവൃത്തിയെക്കുറിച്ച് എനിക്കറിയില്ല.' പിന്നെ പ്രവാചകൻ (സ) പറഞ്ഞു: "ഒരു മുജാഹിദ് എത്ര ദിവസം അല്ലാഹുവിന്റെ മാർഗത്തിലായിരിക്കുന്നുവോ, അത്രയും ദിവസം പള്ളിയിൽ നമസ്കരിച്ചും നോമ്പനുഷ്ഠിച്ചും കൊണ്ടിരിക്കാൻ നിനക്കു സാധ്യമാണോ?" അപ്പോൾ അദ്ദേഹം പറഞ്ഞു: "അതാർക്കു സാധിക്കും?" (ബുഖാരി)

അബൂഹുറൈറ (റ) വിൽ നിന്നു റിപ്പോർട്ടു ചെയ്യുന്ന മറ്റൊരു ഹദീസിൽ ഇങ്ങനെ കാണാം. പ്രവാചകൻ (സ) പറയുന്നതായി ഞാൻ കേട്ടിട്ടുണ്ട്. "അല്ലാഹുവിന്റെ മാർഗത്തിൽ ജിഹാദ് നടത്തുന്നവരുടെ ഉദാഹരണം, നമസ്കരിക്കുന്നവരുടെയും നോമ്പനുഷ്ഠിക്കുന്നവരുടെയും പോലെ തന്നെയാണ്. മുജാഹിദിന്റെ ഉത്തരവാദിത്വം അല്ലാഹു ഏറ്റെടുത്തിരിക്കുന്നു. ഒന്നുകിൽ മരിപ്പിച്ച് അവനെ സ്വർഗത്തിൽ പ്രവേശിപ്പിക്കുന്നു. അല്ലെങ്കിൽ യുദ്ധാനന്തര സ്വത്തു കൊടുത്തുകൊണ്ട് സുരക്ഷിതമായിത്തന്നെ മടക്കുകയും ചെയ്യുന്നു. അല്ലാഹുവിന്റെ മാർഗത്തിൽ ആരാണ് ജിഹാദ് നടത്തുന്നത് എന്ന് അല്ലാഹുവിന് നന്നായറിയാം." (ബുഖാരി)

അബൂഹുറൈറ (റ) റിപ്പോർട്ട് ചെയ്ത മറ്റൊരു ഹദീസിൽ കാണാം: "അല്ലാഹുവിന്റെ മാർഗത്തിൽ യുദ്ധം ചെയ്യുന്നവർക്കുവേണ്ടി സ്വർഗത്തിൽ ഒട്ടനവധി സ്ഥാനങ്ങൾ അല്ലാഹു തയ്യാറാക്കി വെച്ചിട്ടുണ്ട്. അതിലെ രണ്ട് സ്ഥാനങ്ങൾക്കിടയിൽ ആകാശഭൂമികൾക്കിടയിലുള്ള അന്തരമുണ്ടായിരിക്കും." (ബുഖാരി)

അനസ് (റ) നിവേദനം ചെയ്യുന്ന ഒരു ഹദീസിൽ പ്രവാചകൻ (സ) പറഞ്ഞിട്ടുണ്ട്: "അല്ലാഹുവിന്റെ അനുഗ്രഹം ലഭിച്ച് മരിച്ചുപോയ ഒരാളും ഈ ഭൂമിയിലേക്ക് മടങ്ങി വരാൻ ആഗ്രഹിക്കുകയില്ല. ആകാശഭൂമികൾക്കിടയിലുള്ളതെല്ലാം അവർക്കു നൽകിയാൽ പോലും. എന്നാൽ രക്തസാക്ഷിയാവട്ടെ ഭൂമുഖത്തേക്ക് മടങ്ങി വരാനും വീണ്ടും അല്ലാഹുവിന്റെ മാർഗത്തിൽ പോരാടി രക്തസാക്ഷിയാകാനും ആഗ്രഹിച്ചുകൊണ്ടിരിക്കും." (ബുഖാരി)

അബൂഹുറൈറ (റ)വിൽ നിന്നു നിവേദനം. റസൂൽ (സ) പറഞ്ഞു: "ഒരാൾക്ക് അല്ലാഹുവിന്റെ മാർഗത്തിൽ മുറിവേറ്റാൽ അന്ത്യദിനത്തിൽ അദ്ദേഹത്തിന്റെ നിറം രക്തത്തിന്റെയും പരിമണം കസ്തൂരിയുടേതുമായിരിക്കും." (ബുഖാരി)

അബു ഐസ് അബ്ദുറഹിമാൻ റിപ്പോർട്ട് ചെയ്യുന്ന ഒരു ഹദീസിൽ കാണാം. പ്രവാചകൻ (സ) പറഞ്ഞു: "അല്ലാഹുവിന്റെ മാർഗത്തിൽ ഏതെങ്കിലും ഒരടിമയുടെ കാൽപാദങ്ങളിൽ പൊടിപുരണ്ടാൽ ആ കാൽപാദങ്ങളെ നരകം സ്പർശിക്കുകയില്ല." (ബുഖാരി)

അബ്ദുല്ലാഹിബ്നു അബീ അദ്ഫായിൽ നിന്നു റിപ്പോർട്ട് ചെയ്യപ്പെട്ട ഒരു ഹദീസിൽ പ്രവാചകൻ (സ) പറയുന്നു:

واعلموا ان الجنة تحت ظلال السيوف

'അറിയുക വാളുകളുടെ തണലിലാണ് സ്വർഗം.' (ബുഖാരി)

അബൂഹുറൈറ (റ)വിൽ നിന്നു നിവേദനം. "അല്ലാഹുവിൽ വിശ്വസിക്കുന്ന ഒരാൾ അവന്റെ മാർഗത്തിൽ ഒരു കുതിരയെ വളർത്തുകയും അവന്റെ വാഗ്ദാനത്തെ സത്യപ്പെടുത്തുകയും ചെയ്യുന്നുവെങ്കിൽ ആ കുതിരയുടെ തീറ്റയും വെള്ളവും വളവും മൂത്രവും എല്ലാം തന്നെ അന്ത്യദിനത്തിൽ നന്മയുടെ ത്രാസിൽ വെക്കപ്പെടുന്നതായിരിക്കും.

**ജിഹാദ് ഉപേക്ഷിക്കൽ**

لَا يَسْتَـْٔذِنُكَ ٱلَّذِينَ يُؤْمِنُونَ بِٱللَّهِ وَٱلْيَوْمِ ٱلْـَٔاخِرِ أَن يُجَـٰهِدُوا۟ بِأَمْوَٰلِهِمْ
وَأَنفُسِهِمْ ۗ وَٱللَّهُ عَلِيمٌۢ بِٱلْمُتَّقِينَ ﴿٤٤﴾ إِنَّمَا يَسْتَـْٔذِنُكَ ٱلَّذِينَ لَا يُؤْمِنُونَ
بِٱللَّهِ وَٱلْيَوْمِ ٱلْـَٔاخِرِ وَٱرْتَابَتْ قُلُوبُهُمْ فَهُمْ فِى رَيْبِهِمْ يَتَرَدَّدُونَ ﴿٤٥﴾

"അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുന്നവരാരോ അവർ തങ്ങളുടെ സ്വത്തുകൾ കൊണ്ടും ശരീരങ്ങൾ കൊണ്ടും ജിഹാദ് ചെയ്യുന്നതിൽ നിന്ന് ഒഴിഞ്ഞു നിൽക്കാൻ നിന്നോട് അനുവാദം ചോദിക്കുകയില്ല. സൂക്ഷ്മത പാലിക്കുന്നവരെപ്പറ്റി അല്ലാഹു നല്ലവണ്ണം അറിയുന്നവനാണ്. അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കാതിരിക്കുകയും മനസ്സുകളിൽ സംശയം കുടികൊള്ളുകയും ചെയ്യുന്നവർ മാത്രമാണ് ഒഴിഞ്ഞുനിൽക്കാൻ നിന്നോട് അനുവാദം ചോദിക്കുന്നത്. കാരണം അവർ അവരുടെ സംശയത്തിൽ ആടിക്കളിച്ചുകൊണ്ടിരിക്കുകയാണ്." (തൗബ 44-45)

فَرِحَ ٱلْمُخَلَّفُونَ بِمَقْعَدِهِمْ خِلَـٰفَ رَسُولِ ٱللَّهِ وَكَرِهُوٓا۟ أَن يُجَـٰهِدُوا۟
بِأَمْوَٰلِهِمْ وَأَنفُسِهِمْ فِى سَبِيلِ ٱللَّهِ وَقَالُوا۟ لَا تَنفِرُوا۟ فِى ٱلْحَرِّ ۗ قُلْ نَارُ
جَهَنَّمَ أَشَدُّ حَرًّا ۚ لَّوْ كَانُوا۟ يَفْقَهُونَ ﴿٨١﴾ فَلْيَضْحَكُوا۟ قَلِيلًا وَلْيَبْكُوا۟
كَثِيرًا جَزَآءًۢ بِمَا كَانُوا۟ يَكْسِبُونَ ﴿٨٢﴾

"(യുദ്ധത്തിനുപോകാതെ) പിന്മാറി ഇരുന്നവർ അല്ലാഹുവിന്റെ

ദൂതന്റെ കൽപനക്കെതിരായുള്ള അവരുടെ ആ ഇരുത്തത്തിൽ സന്തോഷം പൂണ്ടു. തങ്ങളുടെ സ്വത്തുകൾ കൊണ്ടും ശരീരങ്ങൾ കൊണ്ടും അല്ലാഹുവിന്റെ മാർഗത്തിൽ സമരം ചെയ്യുവാൻ അവർ ഇഷ്ടപ്പെട്ടില്ല. അവർ പറഞ്ഞു: 'ഈ ഉഷ്ണത്തിൽ നിങ്ങൾ ഇറങ്ങിപ്പുറപ്പെടേണ്ട.' പറയുക: നരകാഗ്നി കൂടുതൽ കഠിനമായ ചൂടുള്ളതാണ്. അവർ കാര്യം ഗ്രഹിക്കുന്നവരായിരുന്നുവെങ്കിൽ! അതിനാൽ അവർ അൽപം ചിരിക്കുകയും കൂടുതൽ കരയുകയും ചെയ്തുകൊള്ളട്ടെ. അവർ ചെയ്തു വെച്ചതിന്റെ ഫലമായിട്ട്." (തൗബ 81-82)

ഇബ്നു കഥീർ അബുഇറാനിൽ നിന്നും മുസ്ലിമിൽ നിന്നും റിപ്പോർട്ട് ചെയ്തിട്ടുള്ള ഒരു ഹദീസ് ഉദ്ധരിക്കുന്നുണ്ട്. കോൺസ്റ്റാന്റിനോപ്പിളിൽ ശത്രുസൈന്യത്തിനു നേരെ മുഹാജിറുകളിൽ നിന്നുള്ള ഒരാൾ ചാടി വീണ് അവരെ ഛിന്നഭിന്നമാക്കി. ഇതുകേട്ടപ്പോൾ ചില ആളുകൾ പറഞ്ഞു: 'അദ്ദേഹം സ്വജീവൻ നശിപ്പിച്ചുവെന്ന്.' അവിടെ അബൂ അയ്യൂബിൽ അൻസാരി (റ) ഉണ്ടായിരുന്നു. അദ്ദേഹം ഇങ്ങനെ പറഞ്ഞു: 'ഞങ്ങൾ നബി (സ)യുടെ കൂടെ ജീവിക്കുകയും അദ്ദേഹത്തോടൊപ്പം യുദ്ധങ്ങളിൽ പങ്കെടുക്കുകയും ചെയ്തു. യുദ്ധങ്ങളിലെല്ലാം ഇസ്ലാം വിജയം കൊയ്തെടുത്തു. ഇനി യുദ്ധം ചെയ്യേണ്ടതില്ലെന്ന ചിന്ത ഞങ്ങൾക്കുണ്ടായി. നമുക്ക് കൂട്ടുകുടുംബത്തിൽ സമാധാന ജീവിതം നയിക്കാം എന്ന്. അപ്പോഴാണ് ഈ ആയത്ത് ഇറങ്ങിയത്.

وَأَنفِقُوا۟ فِى سَبِيلِ ٱللَّهِ وَلَا تُلْقُوا۟ بِأَيْدِيكُمْ إِلَى ٱلتَّهْلُكَةِ

"അല്ലാഹുവിന്റെ മാർഗത്തിൽ നിങ്ങൾ ചെലവ് ചെയ്യുക. നിങ്ങളുടെ കരങ്ങളെ നിങ്ങൾ തന്നെ നാശത്തിൽ തള്ളിക്കളയരുത്." (ബഖറ 195)

ഈ ആയത്തിൽ നിന്നും മനസ്സിലാക്കാൻ സാധിക്കുന്നത്, വീട്ടിൽ കുത്തിയിരിക്കലും ജിഹാദ് ഉപേക്ഷിക്കലുമാണ് യഥാർഥത്തിൽ സ്വകരങ്ങളെ അപകടപ്പെടുത്തുക എന്നത്. മറിച്ച്, ശത്രു പാളയത്തിലേക്ക് കുതിക്കലും അവനെ ഛിന്നഭിന്നമാക്കലുമല്ല.

ജിഹാദ് ഉപേക്ഷിക്കുന്നവരോട് ഖുർആൻ എത്ര ശക്തമായ ഭാഷയിലാണ് ഐഹിക പാരത്രിക ശിക്ഷയുടെ മുന്നറിയിപ്പ് നൽകുന്നതെന്ന് നോക്കൂ.

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوٓا۟ إِذَا لَقِيتُمُ ٱلَّذِينَ كَفَرُوا۟ زَحْفًا فَلَا
تُوَلُّوهُمُ ٱلْأَدْبَارَ ﴿١٥﴾ وَمَن يُوَلِّهِمْ يَوْمَئِذٍ دُبُرَهُۥٓ إِلَّا مُتَحَرِّفًا لِّقِتَالٍ
أَوْ مُتَحَيِّزًا إِلَىٰ فِئَةٍ فَقَدْ بَآءَ بِغَضَبٍ مِّنَ ٱللَّهِ وَمَأْوَىٰهُ جَهَنَّمُ
وَبِئْسَ ٱلْمَصِيرُ ﴿١٦﴾

“സത്യവിശ്വാസികളേ, സത്യനിഷേധികൾ പടയണിയായി വരുന്നത് കണ്ടാൽ അവരിൽ നിന്ന് നിങ്ങൾ പിന്തിരിഞ്ഞോടരുത്. യുദ്ധത്തിനായി സ്ഥാനം മാറുന്നതിനോ സംഘത്തോടൊപ്പം ചേരുന്നതിനോ അല്ലാതെ. അന്ന് അവരിൽ നിന്ന് വല്ലവനും പിന്തിരിഞ്ഞു കളയുന്ന പക്ഷം അവൻ അല്ലാഹുവിൽ നിന്നുള്ള കോപത്തിനു പാത്രമായിരിക്കുന്നതും അവന്റെ സങ്കേതം നരകമായിരിക്കുന്നതുമാണ്. ചെന്നുചേരാൻ ഒട്ടും കൊള്ളരുതാത്ത സ്ഥലമത്രെ അത്.” (അൻഫാൽ 15-16)

إِلَّا تَنفِرُوا۟ يُعَذِّبْكُمْ عَذَابًا أَلِيمًا وَيَسْتَبْدِلْ قَوْمًا غَيْرَكُمْ وَلَا تَضُرُّوهُ شَيْـًٔا

وَٱللَّهُ عَلَىٰ كُلِّ شَىْءٍ قَدِيرٌ ﴿٣٩﴾

‘നിങ്ങൾ (യുദ്ധത്തിന്) ഇറങ്ങിപ്പുറപ്പെടുന്നില്ലെങ്കിൽ അല്ലാഹു നിങ്ങൾക്കു വേദനയേറിയ ശിക്ഷ നൽകുകയും നിങ്ങളല്ലാത്ത ജനതയെ അവൻ പകരം കൊണ്ടുവരികയും ചെയ്യും. അവന് ഒരുപദ്രവവും ചെയ്യാൻ നിങ്ങൾക്കാവില്ല. അല്ലാഹു ഏത് കാര്യത്തിനും കഴിവുള്ളവനാകുന്നു.’ (തൗബ 39)

പ്രവാചകൻ (സ) പറയുന്നതു കാണുക:

لئن تركتم والجهاد واخذتم باذناب البقر وتبايعتم بالعينة ليلز منكم الله مذلة فى رقابكم لا تنفك
عنكم حتى تنوبوا الى الله و ترجعوا الى ما كنتم عليه

“നിങ്ങൾ ജിഹാദ് ഉപേക്ഷിക്കുകയും പശുവിന്റെ വാലുപിടിച്ചു നടക്കുകയും വീട്ടിൽ കുത്തിയിരിക്കുകയും ചെയ്യുന്നുവെങ്കിൽ നിങ്ങളെ അല്ലാഹു നിന്ദ്യതയിൽ ആഴ്ത്തിക്കളയുക തന്നെ ചെയ്യും. പിന്നീട് അല്ലാഹുവിലേക്കു പശ്ചാതപിച്ചു മടങ്ങുകയോ പഴയ അവസ്ഥയിലേക്ക് തിരിച്ചു വരികയോ ചെയ്യുന്നതു വരേക്കും.”

പ്രവാചകൻ (സ)യുടെ വാക്കുകൾ ശ്രദ്ധിക്കൂ.

من لم يغز او يجهز غاز يا او يخلف غازيا فى اهله بخير اصابه الله بقارعة قبل يوم القيامة

“ജിഹാദ് നടത്താതിരിക്കുകയും യുദ്ധക്കുതിരയെ തയ്യാറാക്കാതിരിക്കുകയും ഇങ്ങനെ യുദ്ധക്കുതിരയില്ലാതെയിരിക്കെ തന്റെ കുടുംബത്തെ സംരക്ഷിച്ചു വളർത്തുന്നുവെങ്കിൽ തീർച്ചയായിട്ടും അല്ലാഹു അത്തരക്കാരെ അന്ത്യദിനത്തിനു മുമ്പുതന്നെ ശക്തമായ ഒരു പ്രയാസത്തിൽ അകപ്പെടുത്തും.”

ഖുർആനും സുന്നത്തും പ്രാധാന്യം നൽകുന്നതും, ഉപേക്ഷിക്കുന്നവർക്കെതിരെ ശക്തമായ മുന്നറിയിപ്പ് നൽകുന്നതുമായ ഈ നിർബന്ധ ബാധ്യതയെ ഉപേക്ഷിക്കാനുള്ള ശ്രമം മാത്രമല്ല, ആ ശ്രമത്തിന് ശറഇയായ തെളിവുകൾ ചമയ്ക്കാനുള്ള നീക്കങ്ങൾ പോലുമിന്ന് നടന്നു വരുന്നു. ഇനി ആരെങ്കിലും ജിഹാദിനെക്കുറിച്ച് ഓർമിപ്പിക്കുന്നു

വെങ്കിലോ അത്തരക്കാരെ ദീനിനോടും സമുദായത്തോടും ഗുണകാംക്ഷയില്ലാത്തവരും വിവരം കെട്ടവരുമായി മുദ്രകുത്തപ്പെടുന്നു. മതവിജ്ഞാനമില്ലാത്തവരായും മുദ്രകുത്തപ്പെടുന്നു. ഇത്തരത്തിലാണ് നമ്മുടെ പ്രവർത്തനങ്ങളും ചിന്തകളും നീങ്ങുന്നതെങ്കിൽ പിന്നെ നമ്മുടെ മേൽഭവിക്കുന്ന പീഡന മർദനത്തിന്റെ ദീനരോദനം ആകാശംമുട്ടെ വളരുന്നതിൽ അത്ഭുതപ്പെടാൻ എന്തിരിക്കുന്നു?

നമ്മുടെ ഈ രോഗത്തിന് അല്ലാഹുവും അവന്റെ പ്രവാചകനും കാണിച്ചുതന്ന പ്രതിവിധി നേടാൻ നാം തയ്യാറല്ല. പകരം കുറുക്കുവഴികൾ തേടിക്കൊണ്ടിരിക്കുന്നു. എന്തുകൊണ്ട് ഇങ്ങനെ സംഭവിച്ചു എന്നതിന്റെ കാരണം ഐഹികലോകത്തോടുള്ള ഇഷ്ടവും ഭൗതികതയോടുള്ള ചങ്ങാത്തവും അല്ലാഹുവിന്റെ മാർഗത്തിൽ രക്തസാക്ഷ്യം വരിക്കുന്നതിന്റെ മാധുര്യത്തെക്കുറിച്ചുള്ള അജ്ഞതയുമാണ്.

അല്ലാഹുവിന്റെ മാർഗത്തിന്റെ മാധുര്യം നുകരാൻ നമുക്ക് സാധിച്ചിട്ടില്ല. മരിക്കുന്നേടത്തു നിന്നാണ് യഥാർഥമായ ജീവിതം തുടങ്ങുന്നതെന്നും അതുപോലെ നഷ്ടപ്പെടുന്നേടത്തു നിന്നാണ് യഥാർഥമായ നേട്ടം തുടങ്ങുന്നതുമെന്ന ദൃഢവിശ്വാസവും നാം നേടിയിട്ടില്ല.

## ജിഹാദിന്റെ നിയമ ചരിത്രം

ഇസ്‌ലാമിന്റെ പ്രാരംഭഘട്ടത്തിൽ നാവുകൊണ്ട് ജിഹാദ് നടത്താനായിരുന്നു പ്രവാചകൻ (സ) യോട് കൽപിക്കപ്പെട്ടത്. കൈ ഉയർത്താനുള്ള അനുവാദമില്ലായിരുന്നു.

فَلَا تُطِعِ ٱلْكَٰفِرِينَ وَجَٰهِدْهُم بِهِۦ جِهَادًا كَبِيرًا ﴿٥٢﴾

"സത്യനിഷേധികളെ അനുസരിക്കരുത്. ഖുർആൻ കൊണ്ട് അവരോട് ജിഹാദ് ചെയ്യുക." (ഫുർഖാൻ: 52)

കൈ കൊണ്ടെതിർക്കാനുള്ള അനുവാദമുണ്ടായിരുന്നില്ല എന്നതിൽ നിന്നും മനസ്സിലാക്കേണ്ടത് വ്യവസ്ഥാപിതമായ ഒരു യുദ്ധമുന്നേറ്റത്തിനോ പ്രതിരോധത്തിനോ അനുവാദമില്ലായിരുന്നുവെന്നാണ്. എന്നാൽ, ഒറ്റപ്പെട്ടതും വൈയക്തികവുമായ ഒട്ടേറെ തിരിച്ചടികൾ ഈ കാലഘട്ടത്തിൽ ഉണ്ടായിട്ടുണ്ട്. കൊലയാളിക്ക് മുന്നിൽ തലകുനിച്ചു നിൽക്കലല്ല ഈ കൽപനയുടെ അർഥമെന്ന് മനസ്സിലാകുന്നു.

സ്വന്തത്തിനുമേലുള്ള ഏതൊരക്രമത്തെയും വ്യക്തിപരമായി ചെറുക്കാനുള്ള അനുവാദം ആദ്യഘട്ടത്തിൽ തന്നെ ഉണ്ടായിരുന്നു. പ്രതിരോധ യുദ്ധത്തിനുള്ള അനുമതി പതിമൂന്ന് വർഷത്തിനകംതന്നെ നിയമപരമായി നൽകപ്പെട്ടു. പ്രതിരോധ യുദ്ധത്തിനു വേണ്ടി ആയുധമെടുക്കാൻ അനുവാദം നൽകപ്പെടുമ്പോൾ മുസ്‌ലിം ശക്തി മദീനയിലെ ഒരു പ്രദേശത്തെ ഏതാനും സ്ഥലങ്ങൾക്കുള്ളിൽ മാത്രം പരിമിതമായ ഒരു സംഘം മാത്രമായിരുന്നുവെന്നത് പ്രത്യേകം ശ്രദ്ധയർഹിക്കുന്നു.

أُذِنَ لِلَّذِينَ يُقَٰتَلُونَ بِأَنَّهُمْ ظُلِمُوا۟ ۚ وَإِنَّ ٱللَّهَ عَلَىٰ نَصْرِهِمْ لَقَدِيرٌ ﴿٣٩﴾

"യുദ്ധത്തിനിരയായവർക്ക് അവർ മർദിതരായതിനാൽ (തിരിച്ചടിക്കാൻ) അനുവാദം നൽകപ്പെട്ടിരിക്കുന്നു. തീർച്ചയായും അല്ലാഹു അവരെ സഹായിക്കാൻ കഴിവുള്ളവനത്രെ." (ഹജ്ജ്:39)

പ്രതിരോധം കൊണ്ട് എന്താണുദ്ദേശിക്കുന്നത്? ഇത് വ്യക്തമാകേ

ണ്ടതുണ്ട്. സത്യവിശ്വാസികൾക്കു തിരിച്ചടിക്കാൻ അനുവാദം നൽകപ്പെട്ട പതിനാറു മാസങ്ങൾക്കകം അതായത് ബദർ യുദ്ധത്തിനു മുമ്പു തന്നെ എട്ടോളം സൈനിക നീക്കങ്ങൾ പ്രവാചകൻ (സ) നടത്തിയിട്ടുണ്ട്. ഇതിൽ പന്ത്രണ്ട് മുതൽ ഇരുനൂറു വരെ സൈനികർ പങ്കെടുത്തു. ചിലതിനു പ്രവാചകൻ (സ) സ്വയം നേതൃത്വം നൽകി. മറ്റുചിലതിനു സ്വഹാബിമാരിൽ ചിലരെ നേതൃത്വം ഏൽപിച്ചു. ഇതിന്റെ ഉദ്ദേശ്യം ചുറ്റുപാടുമുള്ള ശത്രുക്കളിൽ ഭയമുണ്ടാക്കാനും ഞങ്ങൾ ആദ്യത്തെപ്പോലെ കൈയും കെട്ടി നിൽക്കില്ലെന്നും വേണ്ടി വന്നാൽ ശക്തമായി തിരിച്ചടിക്കുമെന്ന് മുശ്‌രിക്കുകളെ ബോധ്യപ്പെടുത്താനുമായിരുന്നു. ഈ സൈനിക സംഘങ്ങൾ ശത്രുസംഘങ്ങളുമായി അത്യപൂർവമായി ഏറ്റുമുട്ടിയിട്ടുണ്ട്. ശത്രുക്കൾ ഉമ്മറപ്പടിയിൽ വന്ന് ആക്രമിക്കാൻ തുടങ്ങുമ്പോൾ തിരിച്ചങ്ങോട്ടും അക്രമിക്കുന്നതു മാത്രമല്ല പ്രതിരോധം. മറിച്ച്, ബോധപൂർവം കടന്നാക്രമിച്ചും പ്രതിരോധിക്കേണ്ടി വരും. മാത്രവുമല്ല, ശത്രുക്കളുടെ നീക്കങ്ങളെ കുറിച്ചും അവരുടെ യുദ്ധതന്ത്രങ്ങളെ കുറിച്ച് പഠിക്കുകയും അതിനനുസരിച്ച് മറുതന്ത്രങ്ങളാവിഷ്കരിക്കലും ശത്രുവിനെ തടയലും ശത്രുവിന്റെ പുറപ്പെടലും, ശത്രുവിനെ തകർക്കുന്നതിന് സജ്ജനാവുന്നതുമെല്ലാം പ്രതിരോധത്തിൽ പെട്ടതാണ്.

ഇത്തരത്തിൽ ഒരാൾ യുദ്ധതയ്യാറെടുപ്പു നടത്തുന്നതും ശത്രുക്കളുടെ ഗൂഢാലോചനയേയും അവരുടെ നീക്കങ്ങളെയും തിരിച്ചറിഞ്ഞു ഭയപ്പെടുത്തുന്നതിനുവേണ്ടി തയ്യാറെടുക്കുന്നതും പ്രതിരോധ പ്രവർത്തനത്തിനപ്പുറമാണെന്ന് ആരെങ്കിലും വാദിച്ചാൽ ബദർ യുദ്ധത്തിനു മുമ്പ് പ്രവാചകൻ (സ) നടത്തിയ ചെറിയ ചെറിയ സൈനിക നീക്കങ്ങളെ ഇവർ ഏതു ഗണത്തിലാണുൾപ്പെടുത്തുക. ഈ ഘട്ടത്തിലൊന്നും തന്നെ മുന്നേറ്റ യുദ്ധത്തിനുള്ള അനുമതി ലഭിച്ചിരുന്നില്ലെന്നോർക്കണം.

മൂന്നാമത്തെ ഘട്ടത്തിൽ ഇങ്ങോട്ടു യുദ്ധം ചെയ്യുന്നവരോട് അങ്ങോട്ട് അതേ അളവിൽ തന്നെ തിരിച്ചടിക്കാൻ അനുവാദം നൽകി.

وَقَٰتِلُواْ فِى سَبِيلِ ٱللَّهِ ٱلَّذِينَ يُقَٰتِلُونَكُمْ وَلَا تَعْتَدُوٓاْ ۚ إِنَّ ٱللَّهَ لَا يُحِبُّ ٱلْمُعْتَدِينَ ﴿١٩٠﴾

"തങ്ങളോട് യുദ്ധം ചെയ്യുന്നവരോട് ദൈവിക മാർഗത്തിൽ നിങ്ങൾ യുദ്ധം ചെയ്യുക. നിങ്ങൾ അതിക്രമം ചെയ്യരുത്. തീർച്ചയായും അതിക്രമകാരികളെ അല്ലാഹു ഇഷ്ടപ്പെടുകയില്ല." (ബഖറ 190)

നാലാമത്തേതും അവസാനത്തേതുമായ ഘട്ടം, കരാറിലേർപ്പെട്ടവരോ ദിമ്മികളോ അല്ലാത്ത എല്ലാ വിഭാഗം സത്യനിഷേധികളോടും യുദ്ധം നിർബന്ധമാക്കി കൊണ്ടുള്ളതാണ്. അവർ നിശബ്ദരോ നിരുപദ്രവകാരികളോ ആയാലും ശരി.

وَقَـٰتِلُوا۟ ٱلْمُشْرِكِينَ كَآفَّةً كَمَا يُقَـٰتِلُونَكُمْ كَآفَّةً ۚ وَٱعْلَمُوٓا۟ أَنَّ ٱللَّهَ مَعَ ٱلْمُتَّقِينَ ﴿٣٦﴾

"നിങ്ങൾ ആകമാനം മുശ്‌രിക്കുകളോട് യുദ്ധം ചെയ്യുക. അവർ ഒന്നിച്ച് ഒറ്റക്കെട്ടായി നിങ്ങളോട് യുദ്ധം ചെയ്യുന്നതുപോലെ. അറിയുക, അല്ലാഹു സൂക്ഷ്മാലുക്കളോടൊപ്പമാണ്." (തൗബ 36)

قَـٰتِلُوا۟ ٱلَّذِينَ لَا يُؤْمِنُونَ بِٱللَّهِ وَلَا بِٱلْيَوْمِ ٱلْـَٔاخِرِ وَلَا يُحَرِّمُونَ مَا حَرَّمَ ٱللَّهُ وَرَسُولُهُۥ وَلَا يَدِينُونَ دِينَ ٱلْحَقِّ مِنَ ٱلَّذِينَ أُوتُوا۟ ٱلْكِتَـٰبَ حَتَّىٰ يُعْطُوا۟ ٱلْجِزْيَةَ عَن يَدٍ وَهُمْ صَـٰغِرُونَ ﴿٢٩﴾

"വേദം നൽകപ്പെട്ടവരുടെ കൂട്ടത്തിൽ അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കാതിരിക്കുകയും അല്ലാഹുവും അവന്റെ റസൂലും നിഷിദ്ധമാക്കിയത് നിഷിദ്ധമായി ഗണിക്കാതിരിക്കുകയും സത്യമതത്തെ മതമായി സ്വീകരിക്കാതിരിക്കുകയും ചെയ്യാത്തവരോടു നിങ്ങൾ യുദ്ധം ചെയ്തു കൊള്ളുക. അവർ കീഴൊതുങ്ങിക്കൊണ്ട് കൈയോടെ കപ്പം നൽകുന്നതു വരെ." (തൗബ 29)

കുഫ്റിന്റെ ആധിപത്യം വകവെച്ചു നൽകരുത് എന്ന അധ്യാപനത്തിന്റെ വിശദീകരണത്തിനു തെളിവാണ് ഈ ആയത്ത്. കുഫ്റിന്റെ ആധിപത്യം ലോകത്തിന്റെ ഏതു കോണിലാണെങ്കിലും അതിനെതിരെ പോരാടൽ സത്യവിശ്വാസികളുടെ ബാധ്യതയാണ്.

മേലുദ്ധരിച്ച ആയത്തും സൂറത്തുസ്വഫിലും ഹജ്ജിലും പ്രവാചകൻ (സ)യുടെ ആഗമനോദ്ദേശ്യം വിവരിക്കുന്ന രണ്ട് ആയത്തുകളും ചേർത്തു വായിക്കുമ്പോൾ മനസ്സിലാകുന്നത്, 'എല്ലാ മതങ്ങളെയും അതിജയിക്കുക എന്നതാണ് സത്യദീനിന്റെ ദൗത്യം; അത് നിഷേധികൾക്ക് എത്ര അരോചകമായിരുന്നാലും ശരി'. യുദ്ധത്തിന്റെ ലക്ഷ്യം സത്യനിഷേധികളുടെ സ്വയം നിർണയാവകാശവും അധികാരവും ഇല്ലാതാക്കുകയും അവർ ഭൂമിയിൽ വിധി കർത്താക്കളും കൽപനാധികാരികളും ആകാതിരിക്കുകയും ചെയ്യണമെന്നതാണ്. മറിച്ച്, ഭൂമിയിൽ മനുഷ്യജീവിത വ്യവസ്ഥയുടെ കടിഞ്ഞാൺ വിശ്വാസികളുടെ കരങ്ങളിൽ അർപ്പിതമായിരിക്കണം. കൽപനാധികാരങ്ങളും നേതൃത്വപദവിയും സത്യത്തിന്റെ വാഹകരുടെ കരങ്ങളിലായിരിക്കണം. സത്യനിഷേധികളും മുശ്‌രിക്കുകളും സത്യവിശ്വാസികൾക്ക് കീഴൊതുങ്ങി അനുസരണയോടെ ജീവിക്കുന്നവരുമാകണം. ഇത് ജിഹാദിന്റെ പരിപൂർണവും അന്തിമ ഘട്ടവുമാണ്. ഇതിൽ ഏറ്റക്കുറവ് സാധ്യമല്ല. ഇതിനുശേഷം സത്യനിഷേധികൾ മൂന്ന് തരക്കാരായിരിക്കും. ഒന്ന്, യുദ്ധം ചെയ്യുന്നവർ, രണ്ട്, കരാറിലേർപ്പെട്ടവർ, മൂന്ന്, ദിമ്മികൾ. കരാറിലേർപ്പെടുക

എന്നത് ഒരു നിലക്കും നിർബന്ധമായ കാര്യമല്ല. അത് ഇസ്‌ലാമിനും മുസ്‌ലിങ്ങൾക്കും പ്രയോജനകരമാണെങ്കിൽ മാത്രം ചെയ്യുക. കരാർ സമയ ബന്ധിതവും താൽക്കാലികവുമായിരിക്കണം.

ഒരു വിഭാഗം ഖുർആൻ വ്യാഖ്യാതാക്കളുടെ അഭിപ്രായത്തിൽ ജിഹാദിന്റെ നാല് ഘട്ടങ്ങളിൽ അവസാനത്തെ ഘട്ടം അതിനു മുമ്പു ള്ളതിനെ ദുർബലപ്പെടുത്തിയിരിക്കുന്നു എന്നാണ്. ചില പൂർവികർ ഇക്കാര്യത്തിൽ ഇജ്മാഅ് ഉണ്ട് എന്നുകൂടി പറഞ്ഞിട്ടുണ്ട്. സ്വാലിഹീങ്ങളായ പൂർവികരിൽ ചിലരുടെ അഭിപ്രായം, അവസ്ഥക്കനുസരിച്ച് വിവിധ ഘട്ടങ്ങളിൽ മേൽ പറഞ്ഞ ഓരോ ഘട്ടങ്ങളും പ്രയോഗത്തിൽ കൊണ്ടു വരാമെന്നതാണ്. ഇവരിൽ മൻസൂഖ്* വാദത്തെ വിമർശിക്കുന്നവരുമുണ്ട്.

ഈ അഭിപ്രായങ്ങൾക്കു മധ്യേ സമന്വയം ഉണ്ടാക്കുക എന്നത് അസാധ്യമായ കാര്യമാണ്. എന്നാൽ ഒരു കാര്യം നമുക്ക് ഉറപ്പിച്ചു പറയാൻ സാധിക്കും, ശരീഅത്തിലെ മറ്റു വിധി നിയമങ്ങളിൽ അവസാനത്തെ വിധി നിയമത്തിനു പരിഗണന നൽകുന്നതുപോലെ ഇതിനും നൽകേണ്ടതാണ്. എന്നാൽ ഇത് നൽകുന്നില്ല എന്നതാണു പ്രശ്നം. ശരീഅത്തിൽ മറ്റുകാര്യങ്ങൾക്ക് അവസാന വിധിയാണ് ഇന്ന് മാനദണ്ഡമായി സ്വീകരിക്കപ്പെടുന്നതെങ്കിൽ ജിഹാദിന്റെ കാര്യത്തിലും ഇത് ബാധകമാണ്. മദ്യപാനത്തിന്റെ കാര്യത്തിൽ നിഷിദ്ധമെന്ന അവസാന ഘട്ട വിധിയാണ് ഇന്ന് പരിഗണിക്കപ്പെടുന്നത്; ആദ്യഘട്ടത്തിലെ വിധി പരിഗണിക്കപ്പെടുന്നേയില്ല. എന്നാൽ ചില നിർബന്ധഘട്ടങ്ങളിൽ ചില കാര്യങ്ങളിൽ ആദ്യകാല നിയമങ്ങൾ പരിഗണിക്കപ്പെടാറുണ്ട്. നമസ്കാരം യാത്രക്കാരന് നാലുറക്അത്തിന്റെ സ്ഥാനത്ത് രണ്ടുമതി. നോമ്പ് യാത്രയിലല്ലാത്ത വേളയിൽ നോറ്റുവീട്ടിയാൽ മതിയാകും. ഇതിൽ നിന്നും മനസ്സിലാക്കപ്പെടേണ്ട കാര്യം അവസാന വിധി പ്രകാരം കാര്യങ്ങൾ തീരുമാനിക്കപ്പെടാൻ കൂടുതൽ തെളിവുകളൊന്നും വേണ്ട. മറിച്ച്, മുൻകാല വിധികൾ പരിഗണിക്കപ്പെടണമെങ്കിൽ മതിയായ തെളിവുകൾ കൂടിയേ പറ്റൂ എന്നാണ്. എന്നാൽ ജിഹാദിന്റെ കാര്യങ്ങളിൽ നേർവിപരീത സമീപനമാണ് ഇന്ന് മുസ്‌ലിങ്ങൾ സ്വീകരിക്കുന്നത്.

## രണ്ടുതരം ജിഹാദുകൾ

രണ്ടുതരം ജിഹാദുകളാണുള്ളത്. രണ്ടിന്റെയും വിധികൾ രണ്ടു തരത്തിലാണുതാനും. ഇതിൽ ആദ്യത്തേത് കടന്നാക്രമണ പോരാട്ടമാണ്. ഇത് നടത്തണമെങ്കിൽ അക്രമിക്കപ്പെടുന്നവർക്ക് ഇസ്‌ലാമിക പ്രബോധനം എത്തിച്ചിരിക്കണമെന്നത് പണ്ഡിതന്മാർ നിർബന്ധ നി

* മൻസൂഖ്: അസ്ഥിരപ്പെടുത്തുക.

ബന്ധനയായി വെച്ചിട്ടുണ്ട്.

ലോകത്തുള്ള എല്ലാ ജനതക്കും ഇസ്ലാമിന്റെ സന്ദേശമെത്തിക്കുക എന്നത് നമ്മുടെ ബാധ്യതയാണ്. ഇതിൽ നിന്നും ആർക്കും ഒഴിഞ്ഞുമാറാൻ സാധ്യമല്ല. എല്ലാവർക്കും സന്ദേശം എത്തിക്കഴിഞ്ഞാൽ പിന്നെ അവരെ ഇസ്ലാമിലേക്ക് ക്ഷണിക്കണം. ഇസ്ലാം സ്വീകരിക്കാൻ തയ്യാറായില്ലെങ്കിൽ ജിസ്യ ഈടാക്കണം. ഇസ്ലാമിനു കീഴിൽ ജിവിക്കാൻ അവരോടു പറയുകയും വേണം. അതിനവർ തയ്യാറായില്ലെങ്കിൽ രണ്ടിലൊന്ന് തീരുമാനിക്കുന്നതിനുവേണ്ടി യുദ്ധത്തിനിറങ്ങാൻ പറയണം.

സുറത്തുതൗബയിലെ മേലുദ്ധരിച്ച സൂക്തങ്ങളുടെ വിശദീകരണം ഇതിനു മതിയായ തെളിവാണ്.

വേദക്കാരാകട്ടെ, ആരുമാകട്ടെ അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കാതിരിക്കുകയും അല്ലാഹുവും അവന്റെ ദൂതനും നിഷിദ്ധമാക്കിയതിനെ പരിഗണിക്കാതിരിക്കുകയും ചെയ്യുന്നുവെങ്കിൽ അവരോട് യുദ്ധം ചെയ്യാനാണ് ഖുർആന്റെ കൽപന. എത്രത്തോളമെന്നാൽ അവർ കീഴൊതുങ്ങി കപ്പം നൽകി ജീവിക്കാൻ തയ്യാറാകുന്നതുവരെ. ഖുർആന്റെ അധ്യാപനം ഇതായിരിക്കെ ഈ കൽപനയെ ആർക്കു മാറ്റിമറിക്കാൻ സാധിക്കും?

നബി (സ) അരുളിയിട്ടുണ്ട്.

امرت ان قاتل الناس حتى يشهدوا ان لا اله الا الله وأن محمدا رسول الله ويقيم الصلوة ويوتو
الزكاة فإذا فعلوا عصموا مني وماهم واموالهم الا بحقها وحسابهم على الله (مسلم شريف)

"അല്ലാഹുവല്ലാതെ ഒരാരാധ്യനില്ലെന്നും മുഹമ്മദ് അവന്റെ പ്രവാചകനാണെന്നും അവർ വിശ്വസിക്കുന്നതുവരെയും നമസ്കാരം നിലനിർത്തുകയും സകാത്ത് നൽകുകയും ചെയ്യുന്നതുവരെ ജനങ്ങളോട് യുദ്ധം ചെയ്യാൻ എന്നോട് കൽപിക്കപ്പെട്ടിരിക്കുന്നു. ഇതിനവർ തയ്യാറായാൽ അവരുടെ ജീവൻ സുരക്ഷിതമായിരിക്കും. അവരുടെ കണക്കെടുപ്പ് അല്ലാഹുവിന്റെ ഉത്തരവാദിത്വത്തിൽ പെട്ടതാണ്." (മുസ്ലിം)

من مات ولم يغزو كم يحدث به نفسه مات على شعبة من نفاق (مسلم شريف)

"ഒരാൾ ജിഹാദ് നടത്താതെയോ അല്ലെങ്കിൽ അതിനെ ആഗ്രഹിക്കാതെയോ മരണപ്പെട്ടാൽ കാപട്യത്തിന്റെ അംശത്തോടെയാണ് മരണപ്പെട്ടത്." (മുസ്ലിം)

ഇപ്രകാരം ശരീഅത്തിന്റെ ഒട്ടേറെ പ്രമാണങ്ങളിൽ വ്യക്തമായ കൽപന നൽകിയിട്ടുള്ള ജിഹാദ് അധികം പണ്ഡിതന്മാരുടെയും അഭിപ്രായത്തിൽ ഫർള് കിഫായയാണ്.

ജിഹാദ് നിർബന്ധ ബാധ്യതയാണ് എന്നതിനു തെളിവായി പണ്ഡി

തന്മാരുടെ ഒട്ടേറെ തെളിവുകൾ ഉദ്ധരിച്ചതിനുശേഷം ഇമാം ഹസനുൽ ബന്ന എഴുതുന്നു:

"നിങ്ങൾ ഇവർ പറയുന്നത് ശ്രദ്ധിക്കുക. അവർ പണ്ഡിതന്മാരാവട്ടെ, മുജ്തഹിദുകളാവട്ടെ. മുൻഗാമികളോ, പിൻഗാമികളോ ആവട്ടെ ജിഹാദ് ഫർള് കിഫായയയാണെന്ന കാര്യത്തിൽ എല്ലാവരും ഏകാഭിപ്രായക്കാരാണ്."

അല്ലാമാ കാസാനി പറയുന്നു: "ഒരു പറ്റം ആളുകളെ കൊണ്ട് ഇസ്‌ലാമിക പ്രബോധന പ്രചരണ പ്രവർത്തനങ്ങളും അല്ലാഹുവിന്റെ സത്യവാക്യത്തിന്റെ ഔന്നിത്യവും സത്യനിഷേധികളുടെ ഫിത്നയെ തടയിടലും സാധ്യമാണ് എങ്കിൽ ജിഹാദ് ഫർള് കിഫായയയാണ്." ഇബ്നു ഹമ്മാം ഫത്ഹുൽ ഖദീറിൽ പറയുന്നു: "ജിഹാദ് ഫർള് കിഫായയാണ്. ഫർള് കിഫായ എന്നുവെച്ചാൽ സമൂഹത്തിൽ ഏതെങ്കിലും ഒരു കൂട്ടർ നിർവഹിച്ചാൽ മൊത്തം സമൂഹത്തിന്റെ മേൽ കടമ തീരും." ഇവിടെ വളരെ ശ്രദ്ധിക്കേണ്ട ഒരു കാര്യം, അൽപം ആളുകൾ സാധ്യമാകാതെ വന്നാൽ ലക്ഷ്യം നേടുന്നതിനാവശ്യമായത്ര സഹായം നൽകൽ ഇസ്‌ലാമിക സമൂഹത്തിന്റെ ബാധ്യതയാകുന്നു.

ഹാശിയ ഇബ്നു ആബിദൈനിൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു:

"റോമാ നിവാസികൾ ജിഹാദ് നടത്തുന്നുവെങ്കിൽ ഇന്ത്യക്കാരുടെ മേലുള്ള ബാധ്യത തീരും എന്ന ചിന്ത നിങ്ങൾ വെടിയുക. മറിച്ച്, ശത്രുവിനോട് ഏറ്റവും അടുത്തുള്ളവർക്കുമേൽ ജിഹാദ് നിർബന്ധമായിക്കൊണ്ടിരിക്കും. അവർ ലക്ഷ്യത്തിനു പര്യാപ്തരായിത്തീരുന്നതു വരെ. ഒരു കൂട്ടർ അതിനു പര്യാപ്തമാകുന്നതുവരെ തൊട്ടടുത്തവർ അതിനടുത്തവർ എന്നിങ്ങനെ ഈ ജിഹാദീ സംഘത്തിൽ ചേർന്നുകൊണ്ടിരിക്കണം. എന്നിട്ടും ജിഹാദീ സംഘം വിജയം നേടാൻ ശക്തരല്ലെങ്കിൽ മൊത്തം മുസ്‌ലിം ജനതക്കുമേൽ നമസ്കാരവും നോമ്പും സകാത്തും നിർബന്ധമാണെന്നതുപോലെ ജിഹാദും ഫർള് ഐനായി തീരുന്നു."

ഇവിടെ വ്യക്തമാക്കേണ്ട മറ്റൊരു സംഗതി ചില പൂർവികർ ജിഹാദ് അനുവദനീയം (സുന്നത്ത്) ആണെന്ന വാദക്കാരാണ്. എന്നാൽ, ഈ വാദം തെറ്റുധാരണ മാത്രമാണെന്നാണ് പ്രബലമായ പണ്ഡിതാഭിപ്രായം. ഇപ്രകാരം തന്നെ പൂർവകാല പണ്ഡിതരിൽ ജിഹാദ് നിർബന്ധ ബാധ്യത (ഫർള് ഐൻ) യാണെന്ന അഭിപ്രായക്കാരുമുണ്ട്.

അല്ലാമാ ഇബ്നു ഹജർ പറയുന്നു: "ജിഹാദ് എല്ലാ ഓരോ മുസ്‌ലിമിനും നിർബന്ധ ബാധ്യതയാണ്. അതായത് ഏതെങ്കിലും വിധേന ജിഹാദ് നടത്തുക എന്നത് ഓരോ മുസ്‌ലിമിന്റെയും ബാധ്യതയാണ്. കൈ കൊണ്ടല്ലെങ്കിൽ നാവുകൊണ്ട്, അതുമല്ലെങ്കിൽ ധനം കൊണ്ട്,

ഇതുമല്ലെങ്കിൽ മനസ്സുകൊണ്ട്." ഇബ്നു ഖയ്യിം പറയുന്നു: "മനസ്സു കൊണ്ടോ നാവുകൊണ്ടോ അല്ലെങ്കിൽ ധനം കൊണ്ടോ അതുമല്ലെങ്കി ൽ കൈകൊണ്ടോ ജിഹാദ് നടത്തൽ ഓരോ വ്യക്തിക്കും നിർബന്ധ ബാധ്യതയാണ് (ഫർള് ഐൻ). എന്നാൽ ജീവൻ കൊണ്ടുള്ള ജിഹാദ് ഫർള് കിഫായയാണ്."

സൂറത്തുസ്സ്വഫ് ശ്രദ്ധിച്ചു പാരായണം ചെയ്തു നോക്കൂ. എത്ര വ്യക്തമായിട്ടാണ് നരകത്തിൽ നിന്നുള്ള മോചനം, പാപമുക്തി, സ്വർഗ പ്രവേശം, ഐഹികവിജയം തുടങ്ങിയവയെല്ലാം ഈമാനിനോടും ജി ഹാദിനോടുമാണ് ബന്ധിപ്പിച്ചിരിക്കുന്നത്. അതുപോലെ സൂറത്ത് തൗ ബയിലെ ٱنفِرُوا۟ خِفَافًا وَثِقَالًا * എന്ന സൂക്തത്തിൽ എത്ര കണിശ മായിട്ടാണ് ജിഹാദിന് ഇറങ്ങിപ്പുറപ്പെടാൻ ആഹ്വാനം നൽകിയിട്ടുള്ളത്.

ജിഹാദ് നിർബന്ധ ബാധ്യതയാണോ അതല്ല, സാമൂഹ്യ ബാധ്യത യാണോ എന്നു ചർച്ചകളിലേർപ്പെടാതെ ഈ ആയത്തുകളുടെ വെളി ച്ചത്തിൽ ജിഹാദിന്റെ ആത്മാവ് ഉൾകൊണ്ടുകൊണ്ട് രണാങ്കണത്തി ലേക്ക് ഇറങ്ങിത്തിരിച്ച സ്വഹാബിമാരുടെ ചരിത്രം സ്മരണീയമാണ്. ഒരു കണ്ണ് നഷ്ടപ്പെട്ട തന്റെ അവസ്ഥയിൽ സഈദുബ്നു മുസയ്യിബ് (റ) ജിഹാദിന് ഇറങ്ങിപ്പുറപ്പെട്ടപ്പോൾ ജനങ്ങൾ അദ്ദേഹത്തോടു ചോ ദിച്ചു: 'നിങ്ങൾ എന്തിനിറങ്ങുന്നു? നിങ്ങൾക്കു വിട്ടുനിൽക്കാൻ അനു വാദമുണ്ടല്ലോ, രോഗിയാണല്ലോ, എന്തിനു വെറുതെ ക്ലേശിക്കണം?' ഇതുകേട്ട അദ്ദേഹം ٱنفِرُوا۟ خِفَافًا وَثِقَالًا ഈ സൂക്തം കേൾപ്പിച്ചു കൊണ്ടു പറഞ്ഞു: 'അല്ലാഹു ഭാരം കുറഞ്ഞവരോടും ഭാരം കൂടിയവ രോടും ഇറങ്ങി പുറപ്പെടാനാണ് കൽപിച്ചിരിക്കുന്നത്. എനിക്ക് യുദ്ധം ചെയ്യാൻ സാധിക്കില്ലെങ്കിലും എണ്ണം വർധിപ്പിക്കാൻ കഴിയുമല്ലോ. യുദ്ധസാമഗ്രികൾക്കു കാവൽ നിൽക്കാനുമാവുമല്ലോ.' മറ്റൊരു റിപ്പോ ർട്ടിൽ ഇമാം ത്വബ്‌രി പറയുന്നു: മിഖ്ദാദിബ്നു അസ്‌വദ് (റ) വളരെ തടിച്ച വ്യക്തിയായിരുന്നു. മയ്യിത്തു കട്ടിലിൽ ഒതുങ്ങാതെ ശരീരം പുറത്താകാൻ മാത്രം തടിച്ചയാളായിരുന്നു അദ്ദേഹം. ജനങ്ങൾ അദ്ദേ ഹത്തോടു പറഞ്ഞു: 'നിങ്ങൾ ഒഴിവനുവദിക്കപ്പെട്ടവരിൽ പെട്ടയാളാ ണ്. അതുകൊണ്ട് യുദ്ധത്തിന്. ഇറങ്ങേണ്ടതില്ല.' ഇതുകേട്ടയുടനെ അദ്ദേഹം ٱنفِرُوا۟ خِفَافًا وَثِقَالًا എന്ന് പാരായണം ചെയ്തുകൊണ്ടു പറഞ്ഞു: 'ഇത് ഞങ്ങളുടെ മേൽ ഇറങ്ങിയതാണ്.'

ഇനിയും നോക്കൂ. അബൂ ത്വൽഹാ (റ) സ്വന്തം മക്കളെ വിളിച്ചു കൊണ്ടു പറഞ്ഞു: 'ഭാരം കൂടിയവരായിക്കൊണ്ടോ കുറഞ്ഞവരായി

* "സമര സന്നദ്ധരായി പുറപ്പെടുവിൻ; ഭാരം കുറഞ്ഞവരായോ, കൂടിയവരായോ" (തൗബ: 41)

ക്കൊണ്ടോ നിങ്ങൾ പുറപ്പെടുക എന്നാണ് അല്ലാഹുവിന്റെ കൽപന. അതുകൊണ്ട് എനിക്കും യുദ്ധത്തിനുപോകാനുള്ള ഒരുക്കങ്ങൾ നടത്തൂ. ഇതുകേട്ട മക്കൾ അദ്ദേഹത്തോടു പറഞ്ഞു: 'അല്ലാഹു നിങ്ങളെ അനുഗ്രഹിക്കട്ടെ. താങ്കൾ അല്ലാഹുവിന്റെ റസൂലിന്റെ കൂടെ യുദ്ധത്തിൽ പങ്കെടുത്തിട്ടുണ്ട്. അബൂബക്കർ (റ), ഉമർ (റ) എന്നിവരുടെ കൂടെയും നിങ്ങൾ യുദ്ധത്തിൽ പങ്കെടുത്തു. ഇനി ഞങ്ങൾ നിങ്ങൾക്കു പകരം ഇറങ്ങാൻ തയ്യാറുമാണ്.' എന്നാൽ അതിനദ്ദേഹം സമ്മതിച്ചില്ല. യുദ്ധത്തിനിറങ്ങി പുറപ്പെടുകയും മരണപ്പെടുകയും ചെയ്തു. ഒൻപതു ദിവസങ്ങൾക്കു ശേഷമാണ് അദ്ദേഹത്തെ മറവു ചെയ്യാൻ സ്ഥലം കിട്ടിയത്. ഇത്രയും നാൾ മയ്യിത്ത് യാതൊരു കേടും കൂടാതെയിരുന്നു.

ഫർള് ഐൻ, ഫർള് കിഫായ ഇവ രണ്ടിനെ സംബന്ധിച്ച് ഇങ്ങനെ നിർവചിക്കാം. എവിടെയൊക്കെ വാളോങ്ങി നിൽക്കുന്ന മുജാഹിദുകളുടെ ആവശ്യമുണ്ടോ അവിടെയൊക്കെ അവരെ പിന്നിൽ നിന്നു സഹായിക്കാൻ ഒരു സംഘത്തിന്റെ ആവശ്യമുണ്ട്. അവരൊരുവേള യുദ്ധക്കളത്തിൽ നിന്നു വിദൂരമാണെങ്കിലും അവരുടെ മനസ്സ് യുദ്ധക്കളത്തിലാണ്. മുജാഹിദുകൾക്കുള്ള പ്രതിഫലം അവർക്കില്ലെങ്കിലും അവരും പ്രതിഫലാർഹരാണ്.

وَكُلًّا وَعَدَ ٱللَّهُ ٱلْحُسْنَىٰ ۚ وَفَضَّلَ ٱللَّهُ ٱلْمُجَٰهِدِينَ عَلَى ٱلْقَٰعِدِينَ أَجْرًا عَظِيمًا ﴿٩٥﴾

'എല്ലാവർക്കും അല്ലാഹു പ്രതിഫലം വാഗ്ദാനം ചെയ്തിട്ടുണ്ട്. എന്നാൽ മുജാഹിദുകൾക്ക് വീട്ടിലിരിക്കുന്നവരെക്കാൾ മഹത്തായ പ്രതിഫലമാണുള്ളത്.' (നിസാഅ് :95)

ഈ ഗണത്തിൽ പെടുന്നവരാണ് വൈജ്ഞാനിക, ഗവേഷണ, ബൗദ്ധിക, ചിന്താമണ്ഡലങ്ങളിൽ സേവനമർപ്പിച്ചുകൊണ്ട് മുജാഹിദുകളെ സഹായിച്ചുകൊണ്ടിരിക്കുന്നവരും അവരെ ശക്തിപ്പെടുത്തുന്നവരും. ഇക്കാര്യം വിശുദ്ധ ഖുർആനിൽ ഇപ്രകാരം വിവരിക്കുന്നു.

۞ وَمَا كَانَ ٱلْمُؤْمِنُونَ لِيَنفِرُوا۟ كَآفَّةً ۚ فَلَوْلَا نَفَرَ مِن كُلِّ فِرْقَةٍ
مِّنْهُمْ طَآئِفَةٌ لِّيَتَفَقَّهُوا۟ فِى ٱلدِّينِ وَلِيُنذِرُوا۟ قَوْمَهُمْ إِذَا رَجَعُوٓا۟ إِلَيْهِمْ
لَعَلَّهُمْ يَحْذَرُونَ ﴿١٢٢﴾

'സത്യവിശ്വാസികൾ ആകമാനം യുദ്ധത്തിന് പുറപ്പെടാവതല്ല. എന്നാൽ അവരിലെ ഓരോ വിഭാഗത്തിൽ നിന്നും ഒരോ സംഘം പുറപ്പെട്ടു പോയിക്കൂടെ. എങ്കിൽ (ബാക്കിയുള്ളവർ) മതകാര്യങ്ങളിൽ ജ്ഞാനം നേടുവാനും നിങ്ങളുടെ ആൾക്കാർ (യുദ്ധത്തിൽ നിന്ന്) അവരുടെ അടുത്തേക്ക് തിരിച്ചുവന്നാൽ അവർക്കു താക്കീത് നൽകുവാനും കഴിയുമല്ലോ. അവർ സൂക്ഷ്മത പാലിച്ചേക്കാം.' (തൗബ :122)

അബൂ സഈദിൽ ഖുദ്രി (റ) നിവേദനം ചെയ്യുന്നു: 'ബനീ ഹയ്യാൻ ഗോത്രക്കാർക്ക് ഒരു സന്ദേശവുമായി നബി (സ) ഒരു ദൂതനെ പറഞ്ഞയച്ചു. അദ്ദേഹം അവരോടു പറഞ്ഞു: 'രണ്ടാളുകളിൽ ഒരാൾ നിങ്ങളുടെ ഗോത്രത്തിൽ നിന്ന് യുദ്ധത്തിന് ഇറങ്ങിപുറപ്പെടട്ടെ. ബാക്കിയുള്ളവരിൽ അവരുടെ കുടുംബത്തെയും ധനത്തെയും നന്നായി സംരക്ഷിക്കുന്നവർക്ക് ജിഹാദിൽ പങ്കെടുക്കുന്നവരുടെ പകുതി പ്രതിഫലം ലഭിക്കുന്നതാണ്.'

പ്രവാചകൻ (സ) പറഞ്ഞു:

فمن جهز غازيا فى سبيل الله فقد غزا ومن خلفه فى اهله بخير فقد غزا

'അല്ലാഹുവിന്റെ മാർഗത്തിൽ യുദ്ധത്തിനുവേണ്ടി കുതിരയെ ഒരുക്കുന്നുവെങ്കിൽ അവൻ അല്ലാഹുവിന്റെ മാർഗത്തിൽ ജിഹാദ് ചെയ്തു. ആർ ഇതിനു സമമായതെന്തെങ്കിലും വീട്ടിലിരുന്നു ചെയ്തുവോ എങ്കിൽ അവനും ജിഹാദ് നടത്തി.' (മുസ്ലിം)

ഇതര മേഖലയിൽ പ്രവർത്തിച്ചുകൊണ്ട് ജിഹാദിനെ വില കുറച്ചു കാണുകയും, അർപ്പിത മനസ്കരുടെ ആവേശം കെടുത്തുകയും ഈ ജിഹാദ് അസമയത്തും സമുദായത്തിന് നഷ്ടങ്ങളുണ്ടാക്കുന്നതുമാണെന്ന് വിലയിരുത്തുകയും ജിഹാദ് എന്ന പദം കേൾക്കുമ്പോൾ തന്നെ നെറ്റി ചുളിക്കുകയും ചെയ്യുന്നവർക്കു യാതൊരു തരത്തിലുള്ള ഒഴിവു കഴിവുകളും ഇസ്ലാം അനുവദിക്കുന്നില്ല. ഇത്തരക്കാർ ചെയ്യേണ്ടത്, കാലഘട്ടത്തിന്റെ സമ്മർദത്തിൽ നിന്നും അകന്നു നിന്നുകൊണ്ട് ഖുർആനും സുന്നത്തും തുറന്ന മനസ്സോടെ മനസ്സിലാക്കണം. എന്നിട്ട് സ്വന്തം പ്രവർത്തനങ്ങൾ നിർവീര്യമാകാതെ സൂക്ഷിക്കുകയും യുദ്ധക്കളത്തിൽ പോകാതെ തന്നെ പ്രതിഫലം നേടുകയും ചെയ്യട്ടെ. കഴിയുന്നത്ര മുജാഹിദുകൾക്ക് ശക്തി പകർന്നുകൊണ്ടിരിക്കട്ടെ. അതുപോലെ യുദ്ധക്കളത്തിൽ നേരിട്ട് പങ്കെടുക്കാൻ സാധിക്കാത്തതു ദൗർഭാഗ്യമെന്നു മനസ്സിലാക്കുകയും ചെയ്യട്ടെ.

ജിഹാദ് ഖുർആന്റെ കൽപനയാണ്. വളരെ പ്രകടമായ ഒരു കൽപന. ഐഹിക പാരത്രിക ജീവിതവിജയത്തിന്റെ കടിഞ്ഞാൺ കോർത്തിണക്കിയിരിക്കുന്നത് ജിഹാദും ഈമാനുമായിട്ടാണ്. പ്രവാചകൻ (സ) ജിഹാദിനെ പരിചയപ്പെടുത്തിയിട്ടുള്ളത് അന്ത്യദിനം വരെ നിലനിൽക്കുന്ന നിർബന്ധ ബാധ്യത എന്ന നിലക്കാണ്. ഈ അവസ്ഥയിൽ ജിഹാദ് എന്ന പദത്തെ അറപ്പോടും വെറുപ്പോടും കൂടി സമീപിക്കുക എന്നത് ഏറ്റവും മാരകമായ പാതകമാണ്. ജിഹാദിന്റെ അർഥം, ഉദ്ദേശ്യം ഇതാണെന്നും അല്ലെങ്കിൽ ജിഹാദിന്റെ നിബന്ധനകൾ ഇപ്പോൾ പൂർത്തിയാക്കപ്പെട്ടിട്ടില്ല എന്നുമൊക്കെ ആളുകൾക്ക് പറയാൻ സാധിക്കും. എന്നാൽ കാലഘട്ടത്തിന്റെ സമ്മർദത്തിന് അടിപ്പെട്ട് ജിഹാദിനെ

തള്ളിപ്പറയാൻ ഒരു മുസ്‌ലിമിനും അവകാശമില്ല. എന്തുകൊണ്ടെന്നാൽ ജിഹാദ് എന്നത് നമസ്കാരം, നോമ്പ്, സകാത്ത്, ഹജ്ജ് എന്നിവ പോലെതന്നെ മുസ്‌ലിമിനുമേൽ ബാധ്യതയാക്കപ്പെട്ട ഒരു കർമമാണ്.

والتشاغل عن الجهادمع اظهار الكراهة حرام

'ജിഹാദിനെ അനിഷ്ടകരമായിക്കണ്ടുകൊണ്ട് വിട്ടുനിൽക്കൽ ഹറാമാണ്.'

ലോകത്ത് കുഫ്റിന്റെ ആധിപത്യം നിലനിൽക്കുന്ന കാലത്തോളം ജിഹാദ് നിർബന്ധമാണ്. ഒരു ചാൺ ഭൂമിയെങ്കിലും കുഫ്റിന്റെ അധീനതയിൽ നിലനിൽക്കുന്നുവെങ്കിൽ ഈ ബാധ്യത നിലനിൽക്കും. ഈ ബാധ്യത എങ്ങനെയാണ് നിറവേറ്റേണ്ടത്. ഓരോരുത്തരും അവരവരുടെ കഴിവിനനുസരിച്ച് ജിഹാദ് നടത്തണം. എന്നാൽ പണ്ഡിതന്മാരിൽ ഒരു വിഭാഗം ഇതിനൊരു പരിധി നിർണയിച്ചിട്ടുണ്ട്. ഇമാം ഖുർത്വുബി ഇങ്ങനെ കുറിക്കുന്നു.

"നിർബന്ധ ജിഹാദിന്റെ രണ്ടാമത്തെ വിഭാഗം ഓരോ വർഷവും ഏതെങ്കിലും ഒരു സംഘത്തെ ശത്രു പാളയത്തിനു നേരെ യുദ്ധത്തിനയക്കുകയെന്നത് ഇമാമിന്റെമേൽ നിർബന്ധമാണ്. അതുപോലെതന്നെ സൈനിക സംഘത്തിനു സ്വയം നേതൃത്വം നൽകുകയോ അല്ലെങ്കിൽ ഒരു പ്രതിനിധിയെ അയക്കുകയോ ഇമാം ചെയ്യണം. എന്നിട്ട് ശത്രുക്കൾക്ക് ഇസ്‌ലാമിക പ്രബോധനം എത്തിച്ചുകൊടുക്കുകയും അവരെ ഒതുക്കുകയും അവരുടെ ഉപദ്രവങ്ങളെ തടയുകയും ചെയ്യണം. അവരുടെ മേൽ ദീനിനെ അതിജയിപ്പിക്കുകയും വേണം. എത്രത്തോളമെന്നാൽ ഒന്നുകിൽ അവർ ഇസ്‌ലാം സ്വീകരിക്കുക, അല്ലെങ്കിൽ കപ്പം നൽകി കീഴൊതുങ്ങി ജീവിക്കുന്നതുവരെ അവരോടു യുദ്ധം ചെയ്യുക."

**ജിഹാദിന്റെ ലക്ഷ്യം**

ജിഹാദ് എന്നു കേൾക്കുമ്പോൾ തന്നെ നെറ്റി ചുളിച്ചു നിൽക്കുന്ന ചില ആളുകളെ കാണാം. അതിന്റെ കാരണം ബോധപൂർവമല്ലാതെ അവരുടെ മനസ്സുകളിലേക്ക് കടന്നു വരുന്ന ഒരു ചിന്ത ദഅ്വത്തും ജിഹാദും നേർവിപരീതമാണെന്നതാണ്. ജിഹാദീ ചിന്ത മനസ്സിൽ നാമ്പെടുക്കുന്നതോടെ ആളുകളുടെ മനസ്സിൽ നിന്നു ദഅ്വത്തിന്റെ രൂപം മാഞ്ഞുപോകുന്നു എന്നിവർ ധരിക്കുന്നു. യഥാർഥത്തിൽ ഈ കാഴ്ചപ്പാട് ശരിയല്ല. മറിച്ച്, ജിഹാദ് എന്നത് ദഅ്വത്തിന്റെ ഉന്നത രൂപമാണ്. ഇസ്‌ലാമിലെ കൽപനകൾ ഘട്ടം ഘട്ടമായാണ് പൂർണരൂപം പ്രാപിച്ചത്. ദഅ്വത്തിന്റെ വിധിയും ഇപ്രകാരം ജിഹാദുമായി ചേർന്ന് അതിന്റെ അവസാനത്തെയും ഉന്നതവുമായ രൂപം പ്രാപിച്ചു. ഇനിയിപ്പോൾ ജിഹാദീ ചിന്ത ഒഴിവാക്കിക്കൊണ്ടുള്ള പ്രബോധന രൂപം അപൂർണമായിരിക്കും. രക്തസാക്ഷിത്വം നെഞ്ചിലേറ്റി നടക്കാതെയുള്ള ദഅ്വത്ത്

ഒരാൾ രാവിലെയും വൈകുന്നേരവും ഈരണ്ടു റക്അത്ത് വീതം നമസ്കരിച്ച് 'ഞാനും പതിവായി നമസ്കരിക്കുന്നവനാണ്' എന്നു വാദിക്കുന്നതു പോലെയാണ്.

വിഭാഗീയമോ, വംശീയമോ, ദേശീയമോ, ഭരണപരമോ, രാഷ്ട്രീയ മോ ആയ കേവലാധിപത്യമല്ല ജിഹാദിന്റെ ലക്ഷ്യം. മറിച്ച് നന്മക്ക് തിന്മയുടെ മേലും ശരിക്ക് തെറ്റിനുമേലും ആധിപത്യം നേടിയെടുക്ക ലാണ്. കുഴപ്പങ്ങൾ (ഫിത്ന) ഇല്ലാതാക്കാനും മനുഷ്യരെ അല്ലാഹു വിനെ അനുസരിക്കുന്നവനാക്കിത്തീർക്കാനും മനുഷ്യരുടെ അടിമത്ത ത്തിൽ നിന്ന് അല്ലാഹുവിന്റെ അടിമത്തത്തിലേക്ക് ഉയർത്താനുമാണ്. ഇത്തരത്തിലുള്ള എല്ലാ കുഴപ്പങ്ങളുടെയും മൂലകാരണം മനുഷ്യരുടെ മേൽ സ്വയം ദൈവം ചമഞ്ഞ ചിലരുടെ ആധിപത്യമാണ്. ജിഹാദിന്റെ തേട്ടം എന്താണെന്ന് ഖുർആൻ ഇങ്ങനെ വിവരിക്കുന്നു:

وَقَٰتِلُوهُمْ حَتَّىٰ لَا تَكُونَ فِتْنَةٌ وَيَكُونَ ٱلدِّينُ لِلَّهِ ۖ فَإِنِ ٱنتَهَوْا۟ فَلَا عُدْوَٰنَ إِلَّا عَلَى ٱلظَّٰلِمِينَ ﴿١٩٣﴾

'ഫിത്ന ഇല്ലാതാക്കുകയും ദീൻ അല്ലാഹുവിനു വേണ്ടിയാവുക യും ചെയ്യുന്നതുവരെ നിങ്ങൾ അവരോട് യുദ്ധം നടത്തിക്കൊള്ളുക. എങ്കിൽ അവർ വിരമിക്കുന്നുവെങ്കിൽ അക്രമികൾക്കെതിരിലല്ലാതെ പിന്നീട് യാതൊരു നടപടിയും പാടുള്ളതല്ല.' (ബഖറ: 193)

പ്രവാചകൻ (സ) പറയുന്നതു കാണുക.

من قاتل لتكون كلمة الله هي العليا فهو فى سبيل الله

"അല്ലാഹുവിന്റെ വചനത്തിന്റെ (കലിമത്തുശ്ശഹാദ) ഔന്നത്യത്തി നുവേണ്ടി യുദ്ധം ചെയ്യുന്നവർ അല്ലാഹുവിന്റെ മാർഗത്തിലാണ്."

നബി തിരുമേനി (സ) പറഞ്ഞു:

امرت ان قاتل الناس حتى يشهدوا ان لا اله الا الله وأن محمدا رسول الله ويقيم الصلوة ويوتو الزكاة فإذا فسلوا ذلك عصموا مني دماءهم واموالهم الا بحق الإسلام وحسابهم على الله

"അല്ലാഹുവല്ലാതെ ഒരിലാഹില്ലെന്നും മുഹമ്മദ് (സ) അവന്റെ പ്രവാചകനാണെന്നും വിശ്വസിക്കുകയും നമസ്കാരം നിലനിർത്തുക യും സകാത്തു നൽകുകയും ചെയ്യുന്നതുവരെ ജനങ്ങളോട് യുദ്ധം ചെയ്യാൻ എന്നോട് കൽപിക്കപ്പെട്ടിരിക്കുന്നു. ഇനി അവർ അതിനു തയ്യാറാകുന്നുവെങ്കിൽ സ്വന്തം ജീവനും സ്വത്തും സുരക്ഷിതമായി ത്തീരും. അവരുടെ ശരിയായ കണക്കെടുപ്പ് അല്ലാഹുവിങ്കലാണ്."

മറ്റൊരിടത്ത് പ്രവാചകൻ (സ) ഇങ്ങനെ പറയുന്നു:

بعثت بين يدى الساعة بالسيف حتى ليعبد الله تعالى وحده لا شريك له وجعل رزقى تحت ظل رمحي وجعل الذل والصفار على من خالف امرى

"എന്നെ അയക്കപ്പെട്ടിട്ടുള്ളത് അന്ത്യദിനം വരെ വാളുമായി ഉറച്ചു

നിൽക്കാനാണ്. എത്രത്തോളമെന്നാൽ അല്ലാഹുവിൽ പങ്കുകാരെ ചേർക്കാതെ അവനെ മാത്രം ആരാധിക്കുന്നതുവരെ. എനിക്ക് വിഭവം ഒരുക്കപ്പെട്ടിരിക്കുന്നത് എന്റെ ചാട്ടുളിയുടെ തണലിലാണ്. നിന്ദ്യതയും അപമാനവുമാകട്ടെ എന്റെ എതിരാളികളുടെ കണക്കിൽ പെട്ടതാണ്.”

ജുബൈർ (റ) പറയുന്നു: ‘ഉമർ (റ) ഞങ്ങളെ വിളിച്ചുകൂട്ടി നുഅ്മാനുബ്നു മുഖ്രിൻ (റ) വിനെ നേതാവാക്കി ഞങ്ങളെ അയച്ചു. ഞങ്ങൾ ശത്രുപാളയത്തിൽ എത്തിയപ്പോൾ കിസ്രായുടെ ഗവർണർ നാൽപതിനായിരം സൈന്യങ്ങളുമായി ഞങ്ങളെ നേരിടാൻ വന്നു. അവരുടെ പ്രതിനിധി മുന്നോട്ടു വന്നു പറഞ്ഞു: ‘നിങ്ങളിൽ ആരെങ്കിലും വന്ന് എന്നോട് സംസാരിക്കണം.’ ഇതുകേട്ട മുഗീറ (റ) പറഞ്ഞു. എന്താണ് അറിയേണ്ടതെങ്കിൽ ചോദിക്കൂ. അദ്ദേഹം ചോദിച്ചു: ‘നിങ്ങൾ ആരാണ്?’ മുഗീറ (റ) മറുപടി പറഞ്ഞു: ‘ഞങ്ങൾ അറബികളാണ്. ഞങ്ങൾ വളരെയധികം മോശമായ ആളുകളും വളരെ പ്രയാസപ്പെട്ട ജനതയുമായിരുന്നു. വിശപ്പിന്റെ കാഠിന്യത്താൽ മൃഗങ്ങളുടെ തൊലിയും ഈത്തപ്പനക്കുലകളും ഭക്ഷിച്ചിരുന്നു. മൃഗങ്ങളുടെ തോലുകൊണ്ട് വസ്ത്രമുണ്ടാക്കി ധരിച്ചിരുന്നു. അതിനിടയിൽ പ്രപഞ്ചനാഥൻ ഞങ്ങളിൽ നിന്നുതന്നെ ഒരാളെ പ്രവാചകനായി തെരഞ്ഞെടുത്തയച്ചു. ഞങ്ങൾക്കെല്ലാം സുപരിചിതമാണ് അദ്ദേഹത്തിന്റെ കുടുംബം. നിങ്ങൾ അല്ലാഹുവിനെ ആരാധിക്കുന്നവരായിത്തീരുകയോ അല്ലെങ്കിൽ, കപ്പം നൽകുകയോ ചെയ്യുന്നതുവരെ നിങ്ങളോട് യുദ്ധം ചെയ്യാൻ ഈ പ്രവാചകൻ ഞങ്ങൾക്ക് ആജ്ഞ നൽകിയിട്ടുണ്ട്. ഈ മാർഗത്തിൽ ആർ കൊല്ലപ്പെടുന്നുവോ അവർ നേരെ സ്വർഗത്തിൽ പ്രവേശിക്കുമെന്ന് അതേ പ്രവാചകൻ ഞങ്ങൾക്കു സന്തോഷ വാർത്ത നൽകിയിട്ടുമുണ്ട്. സ്വർഗത്തിലെ അനുഗ്രഹങ്ങളാകട്ടെ അതുല്യമായതാണ്. ഈ മാർഗത്തിൽ അവശേഷിക്കുന്നവർ നിങ്ങളുടെ അധികാരം കയ്യാളുന്നവരുമായിരിക്കും.” (ബുഖാരി)

ചരിത്ര പ്രസിദ്ധമായ മറ്റൊരു സംഭവം കേൾക്കൂ. സഅദുബ്നു അബീ വഖാസ് (റ) രിബ്‌യ്യുബ്നു ആമിർ (റ)വിനെ റുസ്തമിന്റെ അടുക്കലേക്ക് അയച്ചു. രിബിയ്യ് കൊട്ടാരത്തിലെത്തുമ്പോൾ റുസ്തം കിരീടമണിഞ്ഞ് സിംഹാസനത്തിൽ ഉപവിഷ്ഠനായിരിപ്പാണ്. പട്ടു പരവതാനിയാൽ അലംകൃതമായ കൊട്ടാരസഭ. മുത്തും പവിഴവും നാലുപാടും കോർത്തിടപ്പെട്ടിട്ടുണ്ട്. എല്ലാ നിലക്കും പ്രൗഢി വിളിച്ചോതുന്ന അലങ്കാരങ്ങൾ. സാധാരണ വസ്ത്രമണിഞ്ഞ് കൈയിൽ ഒരു വാളും കുന്തവും മാത്രമായാണ് രിബിയ്യ് (റ)വിന്റെ വരവ്. കൂടെ കുറിയ ഒരു യാത്രാ കുതിരയും. കുതിരപ്പുറത്തു നിന്നിറങ്ങാതെ പരവതാനി ചവിട്ടിമെതിച്ചുകൊണ്ട് ആ സ്വഹാബി കൊട്ടാരത്തിൽ പ്രവേശിച്ചു. കുതിരപ്പുറത്തു നിന്നിറങ്ങിയ രിബിയ്യ് കുതിരയെ ഒരു തൂണിൽ ബന്ധിച്ചു. കയ്യിലുള്ള

ആയുധമേന്തി റുസ്തമിനു നേരെ നടന്നു നീങ്ങി. കൊട്ടാരം കാവൽക്കാർ പറഞ്ഞു. ആയുധം വെച്ച് മുന്നോട്ടു നീങ്ങുക. ഇതിനു മറുപടിയായിക്കൊണ്ട് രിബിയ്യ് (റ) പറഞ്ഞു: 'ഈ രൂപത്തിൽ നിങ്ങൾക്കു മുന്നിൽ വരുന്നത് ഇഷ്ടമല്ലെങ്കിൽ ഞാൻ തിരിച്ചുപോകാം.' ഇതുകേട്ട റുസ്തം പറഞ്ഞു: അയാളെ വരാൻ അനുവദിക്കൂ. രിബിയ്യ് (റ) തന്റെ കുന്തം പരവതാനിയിൽ കുത്തി മുന്നോട്ടു നീങ്ങി. റുസ്തം രാജാവ് രിബിയ്യിനോട് ചോദിച്ചു: 'എന്താണ് നിന്റെ ലക്ഷ്യം?' 'അല്ലാഹുവിന്റെ അടിമകളെ മനുഷ്യരുടെ അടിമത്വത്തിൽ നിന്ന് മോചിപ്പിച്ച് അല്ലാഹുവിന്റെ അടിമത്തത്തിലേക്ക് നയിക്കാനും ഇഹലോകത്തിന്റെ ഞെരുക്കത്തിൽ നിന്നും ഇഹപരലോകങ്ങളുടെ പ്രവിശാലതയിലേക്ക് എത്തിക്കാനും മറ്റു മതങ്ങളുടെ അതിക്രമങ്ങളിൽ നിന്നും ഇസ്‌ലാമിന്റെ നീതിയിലേക്കു കൊണ്ടുവരാനും വേണ്ടി അവന്റെ സൃഷ്ടികളിലേക്ക് അവൻ ഞങ്ങളെ അയച്ചതാണ്. ഇനി അവർ അല്ലാഹുവിന്റെ ദീൻ അംഗീകരിച്ചാൽ ഞങ്ങൾ തിരിച്ചു പോകും. നിഷേധിക്കുന്നവരോട് ഞങ്ങൾ യുദ്ധം ചെയ്യും; അല്ലാഹുവിന്റെ വാഗ്ദാനം പൂർത്തിയാകുന്നതുവരെ. റുസ്തം ചോദിച്ചു: 'എന്താണ് വാഗ്ദാനം?' മറുപടിയായി രിബ്‌യ്യ് (റ) പറഞ്ഞു: 'നിഷേധികളോട് യുദ്ധം ചെയ്ത് കൊല്ലപ്പെടുന്നവർക്ക് സ്വർഗമുണ്ട്. അവശേഷിക്കുന്നവർക്ക് വിജയവും."

ഇമാം ശാഫി (റ) പറയുന്നു: 'ജിഹാദ് നിർബന്ധമാക്കിയതിന് രണ്ട് ഉദ്ദേശ്യങ്ങളുണ്ട്. ഒന്ന്, ഏതൊരു ശത്രുവിൽ നിന്നാണോ മുസ്‌ലിങ്ങൾ അത്യാഹിതം പ്രതീക്ഷിക്കുന്നത് അവരെ നേരിടാൻ പ്രാപ്തരായ വിഭാഗത്തെ തയ്യാറാക്കി നിർത്തുക. രണ്ട്, ബിംബാരാധകർ അല്ലാഹുവിൽ വിശ്വസിക്കുകയോ അല്ലെങ്കിൽ ജിസ്‌യ നൽകാൻ തയ്യാറാകുകയോ ചെയ്യുന്നതുവരെ മുസ്‌ലിങ്ങളിൽ നിന്നൊരു സംഘം യുദ്ധം ചെയ്തുകൊണ്ടിരിക്കുക.'

ഇമാം മുഹമ്മദ് പറയുന്നു: 'യുദ്ധം നിർബന്ധമാക്കിയതുകൊണ്ട് ലക്ഷ്യമാക്കുന്നത് സത്യദീനിന്റെ പ്രതാപവും ബിംബാരാധകരെ കീഴടക്കലുമാണ്.'

ജിഹാദ് കൊണ്ട് ലക്ഷ്യമാക്കുന്നത് അല്ലാഹുവിന്റെ കൽപനകൾ ഔന്നിത്യത്തിലെത്തുക എന്നതും ദീൻ പൂർണമായും അല്ലാഹുവിനുള്ളതായിത്തീരുക എന്നതുമാണ്. അതുപോലെ അതിന്റെ ലക്ഷ്യങ്ങളിൽ പെട്ടതാണ് കുഫ്റിനെയും കുഫ്റിന്റെ വക്താക്കളെയും പൂർണമായും നിന്ദ്യരാക്കുകയും കപ്പം നൽകി കീഴൊതുങ്ങി ജീവിപ്പിക്കലും. ഇതിനു നേർവിപരീതമായി അവർ സ്വന്തം മതത്തെ തൃപ്തികരമായി നിലനിർത്തുന്ന തരത്തിൽ പ്രതാപത്തോടുകൂടി ജീവിക്കാനനുവദിച്ചാൽ അവരുടെ ശക്തിയും പ്രതാപവും ബാക്കി നിൽക്കുമെന്നർഥം. ഇത് ജിഹാദിന്റെ ലക്ഷ്യത്തിന് വിരുദ്ധമാണ്.

അല്ലാമാ ഇബ്നു അബ്ദുൽ ബർറ്(റ) പറയുന്നു: 'ഇസ്ലാം സ്വീകരിക്കുകയോ അല്ലെങ്കിൽ കപ്പം നൽകി കീഴൊതുങ്ങി ജീവിക്കുകയോ ചെയ്യുന്നതുവരെ കുഫ്റിന്റെ എല്ലാ വക്താക്കളോടും യുദ്ധം നടത്തുക. ഇതു തന്നെയാണ് ജിഹാദിന്റെ യഥാർഥവും അടിസ്ഥാന പരവുമായ ലക്ഷ്യം.

ഇതിനപ്പുറം ജിഹാദിന് മറ്റു ചില ലക്ഷ്യങ്ങളുമുണ്ട്.

1. മുസ്ലിങ്ങൾ ആക്രമിക്കപ്പെടുന്നത് ചെറുക്കുക. അല്ലാഹു പറയുന്നു.

وَمَا لَكُمْ لَا تُقَـٰتِلُونَ فِى سَبِيلِ ٱللَّهِ وَٱلْمُسْتَضْعَفِينَ مِنَ ٱلرِّجَالِ وَٱلنِّسَآءِ

وَٱلْوِلْـدَٰنِ ٱلَّـذِينَ يَقُولُـونَ رَبَّنَآ أَخْرِجْنَا مِـنْ هَـٰـذِهِ ٱلْقَرْيَـةِ ٱلظَّـالِمِ

أَهْلُهَا وَٱجْـعَل لَّنَا مِن لَّدُنكَ وَلِيًّا وَٱجْعَل لَّنَا مِن لَّدُنكَ نَصِيرًا ﴿٧٥﴾

"നിങ്ങൾക്ക് എന്തുപറ്റി? എന്തുകൊണ്ട് ഈ നിരാലംബരായ പുരുഷന്മാർക്കും സ്ത്രീകൾക്കും കുട്ടികൾക്കുംവേണ്ടി നിങ്ങൾ അല്ലാഹുവിന്റെ മാർഗത്തിൽ യുദ്ധം ചെയ്യുന്നില്ല. അവർ വിലപിച്ചുകൊണ്ടിരിക്കുന്നു: ഈ അക്രമികളായ ആളുകൾ വസിക്കുന്ന നാട്ടിൽ നിന്നു മോചനം നൽകണമേ എന്ന്. അതുപോലെ നിന്റെ ഭാഗത്തുനിന്ന് ഞങ്ങൾക്ക് ഒരു രക്ഷകനെയും സഹായിയെയും നൽകണേ എന്നും." (നിസാഅ്: 75)

2. നാട്ടിൽ കുഴപ്പം ഇല്ലാതാക്കി അല്ലാഹുവിന്റെ അടിമകൾക്ക് അവന്റെ സത്യമതത്തിന്റെ പൂർണമായ മാധുര്യം നുകരാനും മനസ്സിലാക്കാനും അല്ലാഹുവിന്റെ മാർഗത്തിൽ സഞ്ചരിക്കാനും ആ മാർഗത്തിൽ യാതൊരു തടസ്സവും നേരിടാതിരിക്കാനും.

وَقَـٰتِلُـوهُمْ حَـتَّىٰ لَا تَكُـونَ فِتْنَـةٌ وَيَكُـونَ ٱلـدِّينُ لِلَّـهِ

"മതം അല്ലാഹുവിനുള്ളതായിത്തീരുകയും കുഴപ്പം പൂർണായും ഇല്ലാതാകുന്നതുവരെയും യുദ്ധം ചെയ്തുകൊണ്ടിരിക്കുക." (ബഖറ 193)

ഇമാം ഖുർത്വുബിയുടെ തഫ്സീറിൽ ഇങ്ങനെ ഒരു സംഭവം റിപ്പോർട്ട് ചെയ്യുന്നുണ്ട്. ഒരു മുസ്ലിം സ്ത്രീ വാഹനപ്പുറത്ത് യാത്ര ചെയ്യുകയായിരുന്നു. ഒരു ദിമ്മി (ജിസ്യ നൽകി ജീവിക്കുന്ന ആൾ) ആ മൃഗത്തെ ഭയപ്പെടുത്തി ഓടിച്ചു. ഇതുകാരണം ആ സ്ത്രീ താഴെ വീണ് അവളുടെ നഗ്നത വെളിപ്പെട്ടു. ദിമ്മിയെ പിടിച്ച് ഉമർ (റ) വിന്റെ മുമ്പിൽ ഹാജരാക്കപ്പെട്ടു. ഉമർ (റ) അയാളെ തൂക്കിലേറ്റാൻ കൽപിച്ചു.

സമാനമായ മറ്റൊരു സംഭവം പ്രവാചകൻ (സ) യുടെ കാലത്തും സംഭവിച്ചിരുന്നു. ബനൂഖൈനുഖാഅ് ഗോത്രത്തിലെ ഒരു യഹൂദി ഒരു

മുസ്ലിം സ്ത്രീയുടെ വസ്ത്രം പൊക്കി. ഇതുകണ്ടു നിന്ന ഒരു മുസ്ലിമിന് ഇത് സഹിക്കാൻ കഴിഞ്ഞില്ല. അദ്ദേഹം ഉടനെ ആ യഹൂദിയെ കൊലപ്പെടുത്തി. സംഭവമറിഞ്ഞ പ്രവാചകൻ (സ) അതിനെ അപലപിക്കുകയോ മറ്റോ ചെയ്തില്ല. എന്തിന് ഒരു ചെറിയ കാര്യത്തിനു കൊലപാതകം നടത്തി എന്നുപോലും ചോദ്യം ചെയ്തില്ല. സ്വഹാബി നിയമം കൈയിലെടുത്തു എന്നു വിമർശിച്ചില്ല. എന്നാൽ പ്രവാചകനാവട്ടെ ഈ സംഭവത്തെ വളരെ പ്രധാന്യത്തോടെയാണ് കണ്ടത്. അനന്തരഫലമായി കുറ്റവാളി അംഗമായ ജൂതഗോത്രത്തിന് മദീനയിൽ നിന്നു നാടുവിടേണ്ടി വന്നു.

## ഇസ്ലാമിക പ്രബോധന പ്രവർത്തനത്തിൽ ജിഹാദിനുള്ള സ്ഥാനം

വളരെ വ്യാപകമായി ഉയർന്നുവന്നുകൊണ്ടിരിക്കുന്ന ഒരു ചോദ്യമിതാണ്, ഇസ്ലാം അതിന്റെ തെളിവുകളുടെയും സ്വഭാവമഹിമയുടെയും ബലത്തിലാണോ അതല്ല വാളുകൾ കൊണ്ടാണോ പ്രചരിപ്പിക്കപ്പെട്ടത്? വളരെ തന്ത്രപരമായും വ്യാപകമായും ഇത്തരം പ്രചാരണങ്ങൾ നടത്തിക്കൊണ്ട് ഇസ്ലാമിനെ പ്രതിക്കൂട്ടിൽ കയറ്റി നിറുത്തുകയാണ് ഓറിയന്റലിസ്റ്റുകൾ ചെയ്തത്. ബുദ്ധിക്കനുയോജ്യമായ ഒന്നുംതന്നെ ഇസ്ലാമിൽ ഇല്ലെന്നും ഇസ്ലാം സ്വീകരിക്കുന്നവർ സന്മാർഗത്തിൽ നിന്നും മനുഷ്യത്വത്തിൽ നിന്നും അകന്നുപോയി എന്നും തെളിയിക്കുന്നതിനുവേണ്ടി അവർ വളരെ ആസൂത്രിതമായി നടത്തിയ ഒരു ഗൂഢാലോചനയുടെ ഉൽപന്നമാണ് ഇസ്ലാം വാളിന്റെ ബലത്തിൽ പ്രചരിക്കപ്പെട്ട മതമാണ് എന്ന ആരോപണം.

മറ്റൊരു വാദം, ഇസ്ലാം വാളുകൊണ്ടല്ല, മറിച്ച് അതിന്റെ സ്വഭാവഗുണം കൊണ്ടും പ്രബോധനഫലമായും മാത്രം പ്രചരിച്ച മതമാണെന്നതാണ്. ഈ രണ്ടു വീക്ഷണവും ഇസ്ലാമിനും മുസ്ലിങ്ങൾക്കും കോട്ടം തട്ടുന്ന കാര്യങ്ങളാണ്. എന്നാൽ ഇസ്ലാം പ്രബോധന പ്രവർത്തനത്താൽ പ്രചരിച്ചു എന്നു പറയുന്നവർ സത്യസന്ധരാണെന്നും അവർ പറയുന്നത് സത്യമാണെന്നും അവർ നമ്മുടെ സമാനചിന്താഗതിക്കാരാണെന്നും നാം മനസ്സിലാക്കുന്നു. യഥാർഥത്തിൽ ആദ്യവിഭാഗം ഇസ്ലാമിനെ വാളിന്റെ മതം എന്നു പരിചയപ്പെടുത്തി ചീത്തപ്പേരുണ്ടാക്കി കൊടുത്തു. രണ്ടാമത്തെ വിഭാഗമാവട്ടെ മുസ്ലിം മനസ്സിൽ നിന്ന് ജിഹാദിന്റെ ആത്മാവിനെ അടർത്തി മാറ്റി ഉപദേശ നിർദേശങ്ങൾക്കപ്പുറം മുന്നേറാതിരിക്കാൻ മുസ്ലിങ്ങളെ പ്രേരിപ്പിച്ചുകൊണ്ടിരുന്നു.

പാശ്ചാത്യ സംസ്കാരത്തിന്റെ അതിപ്രസരത്താൽ ഇസ്ലാമിന്റെ ശത്രുക്കളുടെ ഭാഗത്തു നിന്നുണ്ടായ ഇത്തരത്തിലുള്ള പൈശാചിക തന്ത്രങ്ങളെ പൊതുവെ തിരിച്ചറിയപ്പെടാതെ പോയി എന്നതാണ് യാ

ഥാർഥ്യം. എന്നാൽ പൂർണമായും ബുദ്ധിക്ക് നിരക്കുന്നതും, മനുഷ്യ പ്രകൃതിക്ക് അനുഗുണവും മനുഷ്യന്റെ ആത്മീയവും ഭൗതികവുമായ ആവശ്യങ്ങളുടെ പൂർത്തീകരണത്തിനു പര്യാപ്തവുമായതണ് ഇസ് ലാമെന്ന് ഖുർആനിലെ ആയത്തുകളിൽ നിന്നും തിരുചര്യയിൽ നിന്നും ചരിത്ര സാക്ഷ്യങ്ങളിൽ നിന്നും വേണ്ടത്ര തെളിവുകളുടെ അടിസ്ഥാന ത്തിൽ മനസ്സിലാക്കാൻ സാധിക്കും.

ഇസ്‌ലാം ആത്മീയതക്കും ഭൗതികതക്കും തുല്യപ്രാധാന്യം കൽ പിച്ചത് പോലെ തന്നെ ദീനിന്റെ സന്ദേശ പ്രചാരണത്തിനുവേണ്ടി ഉപദേശ നിർദേശങ്ങൾക്കും പ്രവർത്തന മാതൃകയ്ക്കുമൊപ്പം വിധി വിലക്കുകളും ശിക്ഷാ മുറകളും ശക്തി പ്രയോഗത്തിന്റെ കൽപനയും അങ്ങേയറ്റം നീതിയുക്തവും, മനുഷ്യത്വത്തെ ആദരിച്ചുകൊണ്ടുമാണ് നൽകിയത്. ഉദാഹരണത്തിന് ആരാധനാലയങ്ങളും പള്ളികളും സംര ക്ഷിക്കപ്പെടാനുള്ള മാർഗം ഖുർആൻ വിവരിക്കുന്നതു കാണുക.

وَلَوْلَا دَفْعُ ٱللَّهِ ٱلنَّاسَ بَعْضَهُم بِبَعْضٍ لَّهُدِّمَتْ صَوَٰمِعُ وَبِيَعٌ وَصَلَوَٰتٌ

وَمَسَٰجِدُ يُذْكَرُ فِيهَا ٱسْمُ ٱللَّهِ كَثِيرًا

"മനുഷ്യരിൽ ചിലരെ മറ്റു ചിലരെക്കൊണ്ട് അല്ലാഹു തടുക്കുന്നി ല്ലായിരുന്നുവെങ്കിൽ പല സന്യാസി മഠങ്ങളും ക്രിസ്തീയ യഹൂദ ദേ വാലയങ്ങളും അല്ലാഹുവിന്റെ നാമം ധാരാളമായി സ്മരിക്കപ്പെടുന്ന മസ്ജിദുകളും തകർക്കപ്പെടുമായിരുന്നു." (ഹജ്ജ് 40)

അതായത്, ഇത്തരത്തിലുള്ള തടുക്കലുകൾ അല്ലാഹുവിൽ നിന്നു ള്ള ഒരു അനുഗ്രഹം തന്നെയാണ്. കാലാകാലങ്ങളിൽ ലോകത്ത് ഒരു സംഘത്തെ മറ്റൊരു സംഘത്തെക്കൊണ്ട് അവൻ പ്രതിരോധിച്ചു നിർ ത്തിപ്പോരുന്നു. മറിച്ച്, ഒരൊറ്റ സംഘത്തിനു മാത്രമായിരുന്നു കഴിവും പ്രാപ്തിയും നൽകിയിരുന്നതെങ്കിൽ അത് ദുരുപയോഗം ചെയ്തുകൊ ണ്ട് കോട്ടകൊത്തളങ്ങളും വൻ കൊട്ടാരങ്ങളും രാഷ്ട്രീയ മേഖലയും നിർമാണ വ്യാപാര മേഖലയും മാത്രമല്ല ആരാധനാലയങ്ങൾ പോലും നശിപ്പിക്കപ്പെടുമായിരുന്നു.

إِذَا جَآءَ نَصْرُ ٱللَّهِ وَٱلْفَتْحُ ﴿١﴾ وَرَأَيْتَ ٱلنَّاسَ يَدْخُلُونَ فِى دِينِ ٱللَّهِ أَفْوَاجًا ﴿٢﴾

"അല്ലാഹുവിന്റെ വിജയവും സഹായവും വന്നുകിട്ടുകയും ജനങ്ങ ൾ അല്ലാഹുവിന്റെ മതത്തിൽ കൂട്ടം കൂട്ടമായി പ്രവേശിക്കുന്നത് നീ കാണുകയും ചെയ്താൽ" (നസ്റ് 1-2)

ഈ ആയത്തിന്റെ വിശദീകരണത്തിൽ ഇബ്നു കസീർ എഴുതുന്നു: "പ്രവാചകനും അനുയായികളും തമ്മിലുള്ള പിരിമുറുക്കങ്ങളുടെ പര്യ വസാനം എന്താകുമെന്നറിയാൻ അറബികളും കാത്തിരിക്കുകയായിരു ന്നു. എന്നാൽ മക്കാ വിജയത്തോടെ അറബികൾ ഇസ്‌ലാമിലേക്ക്

കൂട്ടത്തോടെ പ്രവേശിക്കുകയും രണ്ടുവർഷത്തിനകം അറേബ്യ ഇസ്ലാമിന്റെ കൊടിക്കീഴിലാവുകയും ചെയ്തു. ഹിജ്റ മൂന്നാം വർഷം ഉഹ്ദ് യുദ്ധത്തിന്റെ തൊട്ടടുത്ത കാലത്തു തന്നെ പ്രവാചകൻ (സ) മുസ്ലിങ്ങളുടെ കണക്കെടുപ്പ് നടത്താൻ നിർദേശം നൽകി. സെൻസസിന്റെ അടിസ്ഥാനത്തിൽ മുസ്ലിം ജനസംഖ്യ ആയിരത്തി അഞ്ഞൂറാണെന്ന് മനസ്സിലാക്കി. ഈ അവസരത്തിൽ സ്വഹാബാക്കൾ പ്രവാചകരോടു ചോദിച്ചു: 'പ്രവാചകരേ, ഞങ്ങളെക്കുറിച്ച് അങ്ങേക്കു സംശയമുണ്ടോ? ഒളിഞ്ഞും തെളിഞ്ഞും ഭയത്തോടും കൂടി ഞങ്ങളിൽ പലരും നമസ്കാരം നടത്തിപ്പോന്നിരുന്ന ഒരു ഘട്ടം ഞങ്ങളിൽ കഴിഞ്ഞുപോയിട്ടുണ്ടല്ലോ? ഇപ്പോൾ ഞങ്ങൾ ആയിരത്തി അഞ്ഞൂറു പേരില്ലേ?

ഇതിനുശേഷം അതിവേഗത്തിൽ മുസ്ലിം ജനസംഖ്യ വർധിച്ചു. തബൂക്ക് യുദ്ധാവസരത്തിൽ മുസ്ലിം സൈനിക ബലം മുപ്പതിനായിരമായിരുന്നു. ഹജ്ജത്തുൽ വിദായിൽ പ്രവാചകൻ (സ)യുടെ കൂടെ ഹജ്ജ് നിർവഹിച്ചവരുടെ എണ്ണം ഒരു ലക്ഷത്തി മുപ്പതിനായിരമാണ്. അന്ന് ഹജ്ജിൽ പങ്കെടുത്തവർ വേറെയും. അല്ലാമാ ഇബ്നു ഹസം പറയുന്നു: 'പതിമൂന്ന് വർഷക്കാലം പ്രവാചകൻ മക്കയിൽ ഇസ്ലാമിക പ്രബോധനം നടത്തിയിട്ടും, ചന്ദ്രൻ പിളർന്ന സംഭവവും പ്രവാചകന്റെ ആകാശാരോഹണവും മക്കാനിവാസികൾ നേരിട്ടനുഭവിച്ചിട്ടും മുസ്ലിം ജനസംഖ്യ നൂറിനപ്പുറം കടന്നില്ല. എന്നാൽ ജിഹാദിന് അനുമതി നൽകപ്പെട്ട് പത്തുവർഷത്തിനകംതന്നെ മുഴുവൻ അറേബ്യയിലും ഇസ്ലാം മേൽക്കോയ്മ സ്ഥാപിച്ചു.

ഖൈബർ യുദ്ധാവസരത്തിൽ പ്രവാചകൻ (സ) പ്രഖ്യാപിക്കുകയുണ്ടായി: 'നാളെ ഞാൻ ഈ കൊടി അല്ലാഹു ഇഷ്ടപ്പെടുന്നവനും അല്ലാഹുവിനെ ഇഷ്ടപ്പെടുന്നവനുമായ ഒരാളുടെ കൈയിൽ നൽകും. അദ്ദേഹത്തിന്റെ കരങ്ങളാൽ അല്ലാഹു നമുക്ക് വിജയം നൽകി അനുഗ്രഹിക്കുന്നതാണ്.' ജനങ്ങൾ പ്രഭാതം പ്രതീക്ഷിച്ചുകൊണ്ടിരുന്നു. ആരുടെ കൈയിലാണ് കൊടി നൽകുക എന്ന ആകാംക്ഷയായിരുന്നു അവർക്ക്. പിറ്റേ ദിവസം പ്രവാചകൻ (സ) ചോദിച്ചു: 'അലി എവിടെ?' ജനങ്ങൾ പറഞ്ഞു: 'അദ്ദേഹത്തിന് കണ്ണ് രോഗമാണ്.' പ്രവാചകൻ (സ) അലി (റ)വിനെ വിളിപ്പിച്ചു. അലി (റ) എത്തി. പ്രവാചകൻ (സ) അലി (റ)വിന്റെ കണ്ണിൽ തന്റെ ഉമിനീർ പുരട്ടി. അങ്ങനെ അലി (റ) കണ്ണുരോഗത്തിൽ നിന്നും പരിപൂർണ മുക്തി നേടി. പ്രവാചകൻ (സ) പതാക അലി (റ) വിനെ ഏൽപിച്ചു. അലി (റ) പ്രവാചകൻ (സ)യോടു പറഞ്ഞു: 'അവർ നമ്മെപ്പോലെ മുസ്ലിങ്ങളാകുന്നതുവരെ ഞാൻ അവരോടു യുദ്ധം ചെയ്യും.' പ്രവാചകൻ (സ) പറഞ്ഞു: 'നേരെ അവരുടെ പ്രദേശത്തേക്കു മാർച്ച് ചെയ്യുക. അവരെ അല്ലാഹുവിന്റെ ദീനിലേ

ക്കു ക്ഷണിക്കുകയും അല്ലാഹുവിൽ നിന്നുള്ള വിധി വിലക്കുകളെ കുറിച്ച് അവരെ ബോധവാന്മാരാക്കുകയും ചെയ്യുക,'

"അല്ലാഹുവാണെ സത്യം. താങ്കൾ മുഖേന ഒരാൾ സന്മാർഗത്തിലായാൽ ചുവന്ന ഒട്ടകം ലഭിക്കുന്നതിനെക്കാൾ ഉത്തമമാണത്."

ഇത് കേവലം ഉപദേശമായിരുന്നില്ല. മറിച്ച്, കണക്കാക്കാൻ പറ്റാത്ത വിധം ശക്തിമത്തായ ഒരു പ്രബോധനമായിരുന്നു. ശക്തിയും ആയുധങ്ങളും അല്ലാഹുവിന്റെ മാർഗത്തിലെ പ്രബോധന പ്രവർത്തനത്തിനു ഊർജം പകരുമായിരുന്നില്ലെങ്കിൽ അലി (റ) വിന്റെ കൈയിൽ സൈനിക പതാക നൽകി പ്രബോധനത്തിനുള്ള കൽപന പ്രവാചകൻ (സ) നൽകുമായിരുന്നില്ല.

